THE CHURCH WEEKLY

| Vol IX | SUNDAY 13TH MARCH 1955 | PRICE 2 ANNAS A COPY | NO. 11 |
|---|---|---|---|

# EVANSTON ON "THE RESPONSIBLE SOCIETY"

By John C. Bennett

II

Two things happened after Amsterdam. The first was the realization that it was misleading to put Communism and Capitalism over against each other as the two opposites. The chief reason for this is that the word, Capitalism, is very ambiguous, much more so than Communism which refers to a particular movement. In Europe Capitalism is interpreted ideologically as a spirit and as a doctrine. In this country Capitalism is thought of as a very fluid pattern of economic behaviour, as a changing combination of institutions. The degree of the change that has taken place in American economic life is not realized abroad. In Asia Capitalism means above all else imperialism. This confusion about the meaning of Capitalism is so great that at Evanston it was decided to avoid the use of the word except in an incidental way.

Also, after Amsterdam there developed in Christian circles a new appreciation of the positive contribution of private enterprise in economic life. It came to be emphasized that the maintenance of a significant private sector of the economy was highly desirable both for the sake of efficiency and for the sake of freedom and flexibility. This positive appreciation of private enterprise came in spite of rather than because of the usual propaganda on this subject in the American business community. It came in part because of the very great economic revival in Germany in which private enterprise has played a great role. It came in part because of the recognition by many Socialists in western Europe that Socialism as such was no cure-all, that it raised new problems, and that these problems at least are reminders of some of the values associated with private enterprise. Evanston even had something constructive to say about the role of the business man. The sentences which express this were drafted by a British socialist.

Many of the readers of this journal are familiar with the development of the organization which was once called: "The Fellowship of Socialist Christians" and which was later known as "The Frontier Fellowship" This organization gradually came to the conviction that Socialism as a total system was not what it really wanted and it came to a position which is certainly not far from that of the Evanston report.

This report presupposes the end of *laissez faire* Capitalism, the only kind of Capitalism which was clearly rejected at Amsterdam, and it also suggests the same criticisms of current tendencies in the economic order which were associated with Capitalism in the Amsterdam report. For example, Amsterdam warned that Capitalism "has developed a practical form of materialism" Evanston says this; "the tendencies to create unlimited wants, to overemphasize material values and to appeal to motives of social pride, envy and lust stimulated by irresponsible salesmanship and advertising, are dangerous and need curbing." The function of the state in its "full employment policies" and in many other aspects of the economy are taken for granted The argument is taken out of the realm of systems and slogans and related to a wide range of concrete decisions. The emphasis is different from Amsterdam and it could be called more conservative according to one measurement—the greater openness to the contribution of private enterprise, of the business man and the skilled manager. But, this change was not a victory of one group over another but the result of a general change of attitude here and in Europe

### "Tantalizingly Balanced"

Evanston gave no support whatever to the idea that is current in some circles in the American churches that Christianity is to be identified with complete individualism, that the state is the one enemy against which freedom must be defended. The report says: "While the state is sometimes the enemy of freedom, under many circumstances the state is the only instrument which can make freedom possible for large sectors of the population. There follow a number of sentences which may seem to be tantalizingly balanced. Yet, as one tries to say something that may have validity for Christians in many different situations, this kind of balancing of dangers on both sides is inescapable. If the report were intended for only one national situation, it would be easier to point out where in that situation the emphasis should be put.

### Communism And Anti-Communism

The report is clear in rejecting Communism but equally clear in rejecting the popular forms of anti-Communism that overemphasize the military approach to Communism and which threaten civil liberties in the non-Communist world. This is summarized in the following words: "It will be the

ചരിത്രപംക്തി. കാദീശങ്ങൾ 4.

# തീ ഇട്ടകാട്

(പി. എം. പത്രോസ്. മുളന്തുരുത്തി)

ഉദയമ്പേരൂർപ്പള്ളിയുടെ കിഴക്കു ഭാഗത്തു പബ്ളിക്കു റോഡിനു് അല്പം കിഴക്കായി 'തീ ഇട്ടകാടെ'ന്നു പറയുന്ന ഒരു സ്ഥലം ഉണ്ടു്. ഇന്നവിടെ പാർക്കുന്നതു ഒരു ആശാരിയാണു്. ഈ കാടിനും ചരിത്രപ്രധാനമായ ഒരു പാരമ്പര്യമുണ്ടു്. സുറിയാനിക്കാരുടെ പള്ളികളിൽ നിന്നു പറങ്കി മെത്രാന്മാരായ മെനേസീസു്, ഗാർഷ്യാ തുടങ്ങിയവർ വാരിക്കെട്ടിക്കൊണ്ടു പോയ പള്ളി ഉപകരണങ്ങൾ റിക്കാർട്ടുകൾ, കയ്യെഴുത്തു പുസ്തകങ്ങൾ മുതലായവ ഉദയമ്പേരൂർ പള്ളിമുററത്തുണ്ടാക്കിയ അഗ്നികുണ്ഡത്തിൽ ദഹിപ്പിച്ച ശേഷം അവശേഷിപ്പിച്ച സാധനങ്ങൾ എല്ലാം വാരിക്കൊണ്ടുപോയി, രണ്ടാമത്തും അഗ്നിക്കിരയാക്കിയ സ്ഥലമാണു മേൽ പ്രസ്താവിച്ച പേരിൽ അറിയപ്പെടുന്നതു്. പള്ളിമുററത്തു പടിഞ്ഞാറു ഭാഗത്തു ഒരു കടക്കാർ ഉണ്ടു്. സമീപപ്രദേശങ്ങളിലെ വെള്ളം ഉപ്പുരസം കലർന്നതാണെങ്കിലും ഈ കിണററിലെ വെള്ളത്തിനു യാതൊരു രുചിഭേദവും ഇല്ല. ഞങ്ങൾ അതു രുചിച്ചു നോക്കുകയും കൂടി ചെയ്തു. പള്ളിയുടെ പുറത്തേക്കുള്ള മൂന്നു വാതിലുകളും വളരെ പഴക്കം തോന്നിക്കുന്നവയാണു്. തെക്കേവാതുക്കൽ ചവിട്ടുപടിയായി ഇട്ടിരിക്കുന്ന ഒരു കരിങ്കൽക്കഷണത്തിൽ ചിത്രീകരിച്ചിരിക്കുന്ന ഒരു കൊമ്പൻ ആനക്കുട്ടിയുടെ രൂപം ആരേയും ഹഠാൽ ആകർഷിക്കുന്ന ഒന്നാണു്.

പള്ളിമുററത്തു കിഴക്കുവശത്തുള്ള വലിയ കുരിശും അതിന്റെ തറയും മുഴുവനും കരിങ്കല്ലാണു്. കുരിശിനു തെക്കോട്ടു ഒരു ചാപ്പൽ ഉണ്ടു്. ഈ കുരിശിനും ചരിത്രപ്രാധാന്യമുള്ള ഒരു പാരമ്പര്യമുണ്ടു്. ഉദയംപേരൂർ സുന്നഹദോസു് നടന്നിരുന്ന ദിവസങ്ങളിൽ ഈ കുരിശിങ്കൽ വി: കുർബാന അണച്ചിരുന്നതായി പ്രസ്താവമുണ്ടു്. അതിനു മുമ്പും പിമ്പും അവിടെ വി. പൂജ അണച്ചിട്ടുമില്ല. ചരിത്രപ്രസിദ്ധമായ ഈ പള്ളി ഓരോ കാലങ്ങളിൽ ബ്രിട്ടീഷു റസിഡണ്ടന്മാരായിരുന്ന കർണൽ മൺറോ, മെക്കാളി, മെക്കൻബി എന്നിവർ സന്ദർശിക്കയും ഇതിന്റെ പുരാതനത്വത്തെപ്പററി ആരാഞ്ഞറിയുകയും ചെയ്തിട്ടുണ്ടു്. ഇവരിൽ ആരുടെയോ അഭിപ്രായപ്രകാരം തിരുവിതാംകൂർ ഗവർമ്മെൻറു ചെലവിൽ ഏകദേശം അഞ്ചടിനീളവും രണ്ടടിയോളം വീതിയുമുള്ള പിച്ചളത്തകിടിൽ താഴെ ഉദ്ധരിക്കുന്ന വിവരം രേഖപ്പെടുത്തി പള്ളി മതിലിന്റെ കിഴക്കേ പ്രവേശനദ്വാരമതിലിന്റെ മേൽഭാഗത്തു പബ്ളിക്കു റോഡിനു അഭിമുഖമായി സ്ഥാപിച്ചിരിക്കുന്നു.

**The Synod of Diampher held in this building on th 20th of June 1599. by Arch Bishop Menises of Gova.**

കായലോരപ്രദേശങ്ങളിൽ ഒരു തരം നീളം കുറഞ്ഞ ഭംഗിയുള്ള പുല്ലുകൾ സുലഭമാണു്. ഉദയംപേരൂർ പ്രദേശത്തു കായലോരങ്ങളിൽ ഇതു നിബിഡമായി വളരുന്നുണ്ടു്. സമീപവാസികളായ പുലയികൾ ഇവ പറിച്ചെടുത്തു ഉണക്കി അതു കൊണ്ടു ഒരു തരം ചെറുവട്ടികൾ നെയ്തു വരുന്നു. ഇതു പുലയികളുടെ ഇടയിൽ ഒരു കുടിൽ വ്യവസായമാണു്. ഈ വീട്ടുകൾ കുബേരകുചേല ഭേദമെന്യേ സ്ത്രീജനങ്ങൾ വെററില മുറുക്കുന്നതിനുള്ള സാ

task of the churches to point to the dangers inherent in the present situation: on the one hand the temptation to succumb to anti. Communist hysteria and the danger of self-righteous assurance concerning the political and social systems of the West; on the other hand the temptation to accept the false promises of Communism and to overlook its threat to a responisible society."

Great emphasis is placed in the last section of the report on the social upheavals in Asia, Africa, and Latin America and on the importance of developing political and economic institutions which, while they are the best answer to Communism, are not sought paimarily for that reason but because they alone are favourable to truly just and humane goals for the people of those continents. This section was able to build on the results of the Lucknow Study Conference of 1952 which dealt with these same problems in the Asian setting. The Evanston report gave special emphasis to the findings of Lucknow concerning land reform, rural development, industrialization, and the relation of population to resources. I gained the impression at both Amsterdam and Evanston that the World Council of Churches at last provides a forum where there is real mutuality between the younger churches of Asia and Africa and the older churches of the west.

THE BANK OF NEW INDIA Ltd.

H. O. TRIVANDRUM

BOARD OF DIRECTORS:

Sri. K. George B. A., Trivandrum (Chairman).
" E. J. Philipose B. A. B. L. Trivandrum
" N. O. Inasu, Trichur.
" P. C. Kurian, M. A. B. L., Madras.
" C. J. John B. A. Kottayam.
" P. T. Varughese, Perumpavoor.
" P. K. Chacko, Alwaye.

K. E. CHERIAN,
General Manager.

യുവജനപംക്തി.

# വി. മത്തായിയുടെ സുവിശേഷം

## ഗ്രന്ഥകർത്താവും, മൂലഭാഷയും, ഉത്ഭവവും.

വി. മത്തായിയുടെ സുവിശേഷം യഹൂദക്രിസ്ത്യാനികൾക്കു വേണ്ടി അവരുടെ മാതൃഭാഷയായ ആരാമ്യഭാഷയിൽ രചിക്കപ്പെട്ടുവെന്നു വളരെപ്രബലമായ ഒരു പാരമ്പര്യം ആദിമസഭയിൽപ്രചരിച്ചിരുന്നു. ആദിമനൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന പരിശുദ്ധപിതാക്കന്മാരായ പേപ്പിയസ്, ഐറേനിയസ്, ഒറിജൻ, യുസേബിയസ്, ജറോം മുതലായവരും ഈ അഭിപ്രായത്തോടുപരിപൂർണ്ണമായി യോജിക്കുന്നുണ്ട്. ഒരു പക്ഷേ പേപ്പിയസിൽനിന്നായിരിക്കണം മറ്റുള്ളവർക്കു ഈ അറിവു കിട്ടിയിട്ടുള്ളത്. മൂപ്പനായ യോഹന്നാന്റെ എഴുത്തുകളിൽ ഇപ്രകാരം കാണുന്നു. "മത്തായി എബ്രായഭാഷയിൽ എഴുതിയ വചനങ്ങൾ ഓരോരുത്തനും അവനവന്റെ കഴിവുപോലെ വ്യാഖ്യാനിച്ചു," ഈ പ്രസ്താവനയെപ്പറ്റി വളരെയധികം അഭിപ്രായവ്യത്യാസമുണ്ട്. സുവിശേഷത്തെ സംബന്ധിച്ചാണ് ഇപ്രകാരം പറഞ്ഞിരിക്കുന്നതെന്നു ചിലർ അഭിപ്രായപ്പെടുന്നു. പഴയ നിയമത്തെ സംബന്ധിച്ച് ആദിമനൂറ്റാണ്ടിൽ യഹൂദന്മാരുമായുണ്ടായ ചില തർക്കങ്ങൾ മൂലം രചിക്കപ്പെട്ട ഏതോ ഒരു ഗ്രന്ഥത്തെ സംബന്ധിച്ചാണ് ഇപ്രകാരം പറഞ്ഞിരിക്കുന്നതെന്നു മറ്റു ചിലർ അഭിപ്രായപ്പെടുന്നു. കല്പാന്തരകാലത്തെക്കുറിച്ചു യേശുക്രിസ്തു പറഞ്ഞിട്ടുള്ള ചില പ്രവചനങ്ങളാണു ഇതു മൂലം ഉദ്ദേശിക്കുന്നതെന്നു മറ്റൊരു അഭിപ്രായവുമുണ്ട്. പേപ്പിയസിന്റെ അഭിപ്രായപ്രകാരം ആരാമ്യഭാഷയിലെഴുതിയ ഈ ഗ്രന്ഥത്തിന്റെ ഔദ്യോഗികമായ ഗ്രീക്കുതർജ്ജമ രൂപം പ്രാപിച്ചിട്ടില്ല.

ഇതു സംബന്ധിച്ചു പ്രബലമായ അഭിപ്രായവ്യത്യാസമുണ്ട്. സുവിശേഷം ആരാമ്യഭാഷയിലെഴുതിയെന്നുള്ളതാണു പാരമ്പര്യമെങ്കിലും ഗ്രീക്കുഭാഷയിൽ നമുക്കു ലഭിച്ചിട്ടുള്ള സുവിശേഷം പരിശോധിച്ചാൽ അതൊരു വിവർത്തനമല്ലെന്നു സ്പഷ്ടമാണ്. ഭാഷയുടെ ഒഴുക്കും ഘടനയും ഇതിനു സാക്ഷ്യം വഹിക്കുന്നു. സുവിശേഷകർത്താവു് കർത്താവിന്റെ കൂടെ നടന്നിട്ടുള്ളവരിൽ ഒരാളല്ലെന്നുള്ളതു വ്യക്തമാണ്. തന്റെ ശിഷ്യന്മാരിലൊരാളായിരുന്നെങ്കിൽ മർക്കോസിന്റെ സുവിശേഷം, ക്യു., എം. മുതലായ ഗ്രന്ഥങ്ങളെ ആശ്രയിച്ച് ഈ സുവിശേഷം എഴുതേണ്ടി വരികയില്ലായിരുന്നു.

ആരംഭകാലംമുതൽ തന്നെ അപ്പോസ്തോലനായ വി. മത്തായിയുടെ പേരിനോടനുബന്ധിച്ചാണ് ഈ സുവിശേഷം അറിയപ്പെട്ടിരുന്നത്. ഒരു പക്ഷേ ഈ ഗ്രന്ഥം ലഭിച്ച സഭയിലുള്ള ആളുകൾ അതു പ്രാധാന്യമുള്ള ഒരു ഗ്രന്ഥമാണെന്നു കാണിക്കുവാനും അപ്പോസ്തോലന്മാരുടെ സാക്ഷ്യം അതിനു പിമ്പിൽ ഉണ്ടെന്നു വെളിപ്പെടുത്തുവാനുമായിരിക്കാം ഇപ്രകാരം ചെയ്തിട്ടുള്ളത്. വി. മത്തായിക്കു ഈ ഗ്രന്ഥത്തോടുള്ള ബന്ധം എത്രമാത്രമുണ്ടെന്നു സൂക്ഷ്മമായിപ്പറയുവാൻ പ്രയാസമാണ്. ആരാമ്യഭാഷയിലെഴുതപ്പെട്ടതും ആരംഭകാലത്തുതന്നെ നഷ്ടപ്പെട്ടുപോയതുമായ ഒരു സുവിശേഷമാണ് മത്തായി രചിച്ചിട്ടുള്ളതെന്ന് ഒരഭിപ്രായമുണ്ട്. 'എബ്രായക്കാർക്കെഴുതിയ സുവിശേഷം, എന്ന പേരിൽ ആരാമ്യഭാഷയിലെഴുതിയിട്ടുള്ള ഒരു ഗ്രന്ഥമാണ് മത്താ

---

ധനങ്ങൾ കൊണ്ടു നടക്കുന്നതിന് ഉപയോഗിച്ചു വരുന്നു. റസിഡണ്ടിന്റെ സന്ദർശനകാലത്ത് അദ്ദേഹത്തിന്റെ ഭാര്യ ഈ ചെറു വട്ടികൾ വില്പനയ്ക്കായി കോർത്തു കെട്ടിത്തൂക്കി ഇട്ടിരുന്നതു കാണ്മാൻഇല്ല. നന്നാ ചെറിയ പുല്ലിഴകൾ കൊണ്ടുനെയ്തുണ്ടാക്കുന്ന ഈ സാധനം വളരെ ബലമേറിയതും കാഴ്ച്ചയ്ക്കു കൌതുകകരവുമാണ്. മദാമ്മ ഇതു കണ്ടു കൌതുകം തോന്നി രണ്ടു വട്ടികൾ അഞ്ചുറുപ്പിക വീതം വിലകൊടുത്തു വാങ്ങിക്കൊണ്ടു പോകയുണ്ടായി. ഇവിടങ്ങളിൽ ഇവയ്ക്കു ഒന്നിനു ഒരു ചക്രമാണു വില. ഭംഗിയായി നെയ്തതാണെങ്കിൽ ഏഴു ചക്രംവരെ വിലയുണ്ട്.

അതിപുരാതനമായ ഒരു ദേവാലയത്തിന്റെയും ചരിത്രപ്രധാനമായ ഒരു രാജസ്വരൂപത്തിന്റെയും പുരാതനത്വം ഒട്ടും കുറവില്ലാത്ത പേരും തൃക്കോവിൽ ക്ഷേത്രത്തിന്റെയും മറ്റു ക്ഷേത്രങ്ങളുടേയും സുപ്രസിദ്ധരായ ഏതാനും ബ്രാഹ്മണഇല്ലങ്ങളുടേയും ആസ്ഥാനം എന്നിവയാൽ ഒരു കാലത്തു പ്രശസ്തമായിരുന്ന ഈ പ്രദേശം കാണുന്നവർക്കു പ്രഥമവീക്ഷണത്തിൽ ഒരു വിജനപ്രദേശമെന്നോ ശൂന്യപ്രദേശമെന്നോ തോന്നത്തക്കവിധത്തിലാണ് കിടപ്പ്. ഇതിലേക്ക് ഒരു കാരണവും പറഞ്ഞു കേൾവിയുണ്ട്. ഇവിടത്തെ പള്ളിയിൽ പുരാതനകാലത്തു രണ്ടു സിദ്ധന്മാർ താമസിച്ചിരുന്നതായി അന്യത്ര പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇവരിൽ ഒരാളായ മാർ സാബോർ പള്ളിയിൽ താമസിച്ചിരുന്ന കാലത്തു പള്ളിക്കുളങ്ങളിൽ ക്രൈസ്തവരും അക്രൈസ്തവരുമായ സ്ത്രീജനങ്ങൾ കുളിക്കുക പതിവായിരുന്നു. ദുർമാർഗ്ഗികളും യൌവനയുക്തകളുമായ സ്ത്രീകൾ അർദ്ധനഗ്നകളായി സ്തനഭാഗങ്ങൾ മറയ്ക്കാതെ കുളിക്കുന്നതു കണ്ടു അദ്ദേഹം ആളയച്ചു അപ്രകാരം നഗ്നവേഷത്തിൽ കുളിക്കരുതെന്നു ആജ്ഞാപിച്ചു. വിവരം പള്ളിയിൽ പ്രസംഗ വിഷയവുമാക്കി. പിന്നേയും ഈ സമ്പ്രദായം തുടർന്നുകൊണ്ടിരുന്നതുമൂലം ഈർഷ്യാകലുഷിതനായിത്തീർന്ന ആ സിദ്ധൻ മേലാൽ നിങ്ങൾക്കു ഇവിടെ ഇപ്രകാരം നിന്നു കുളിക്കുവാൻ ഇടയാകാതിരിക്കട്ടെ എന്നു മനസ്താപത്തോടെ പറഞ്ഞതായും അതിനെ തുടർന്നു സ്ത്രീജനങ്ങളുടെ ഇടയിൽ എന്തോ ഭയങ്കരമായ ഗുഹ്യരോഗം പിടിപെട്ടു പലരും പരലോകപ്രാപ്തരായെന്നും ഇതിങ്കൽ ഭയന്നു ശേഷിച്ച ക്നാനായ സമുദായക്കാർ സ്വദേശമായ കടുത്തുരുത്തിക്കു മടങ്ങിപ്പോയതായുമാണ് ഒരു ഐതിഹ്യം കേട്ടിട്ടുള്ളത്. ജനങ്ങൾ കൂട്ടംചേർന്നു മെത്രാപ്പോലീത്തായുടെ സന്നിധിയിൽ എത്തി ശാപമോക്ഷം അർത്ഥിക്കാൻ ശ്രമിച്ചപ്പോഴേക്കും അദ്ദേഹം സ്ഥലംവിടുകയും ചെയ്തിരുന്നു. ഈ സിദ്ധന്റെ ശാപഫലമായിട്ടാണ് ഇന്നും ആ പ്രദേശത്തിനു ഇത്തരത്തിലുള്ള ദുരവസ്ഥ നേരിടാൻ ഇടയായതെന്നും പഴമക്കാരിൽ നിന്നു അറിയാനും ഇടയായി.

ഉദയംപേരൂർ പള്ളിയുടെ സ്ഥാപനകാലം മുതൽ ഇന്നയോളവും അവിടെ നടന്നിട്ടുള്ളതും ഇന്നു നടന്നു കൊണ്ടിരിക്കുന്നതുമായ അനേകമനേകം ചരിത്രസംഭവങ്ങൾക്കു ദൃക്സാക്ഷികളോയെന്നു സംശയിക്കുമാറു പഴക്കം തോന്നിക്കുന്ന ഏതാനും വടവൃക്ഷശ്രേഷ്ഠരോടു വിടയും വാങ്ങി ഞങ്ങൾ മടങ്ങി.

യിയുടെ സുവിശേഷത്തിന്റെ മൂലമെന്ന് വിശുദ്ധനായ ജറോം അഭിപ്രായപ്പെടുന്നു. എന്നാൽ ഈ ഗ്രന്ഥത്തിന്റെ പല ഭാഗങ്ങളും കണ്ടുകിട്ടിയിട്ടുണ്ട്. അവയ്ക്ക് നമ്മുടെ സുവിശേഷവുമായി യാതൊരു ബന്ധവുമില്ലാത്തതിനാൽ ഈ അഭിപ്രായം ശരിയായിരിക്കുവാൻ തരമില്ല. വി. മത്തായിയുടെ സുവിശേഷം എഴുതുവാൻ പ്രേരകമായിട്ടുള്ള ഗ്രന്ഥങ്ങളിൽ ഒരെണ്ണത്തിന്റെ കർത്താവു് വി. മത്തായി ആണെന്നു പറയുന്നതായിരിക്കും കൂടുതൽ ശരിയായിട്ടുള്ളതു്. ഒന്നുകിൽ പഴയനിയമത്തിൽനിന്നും എടുത്തിട്ടുള്ള സാക്ഷ്യങ്ങൾ രചിച്ചിട്ടുള്ളതു ഇദ്ദേഹമായിരിക്കും. അല്ലെങ്കിൽ വി. മത്തായിയുടെ സുവിശേഷത്തിൽ പ്രത്യേകമായി കാണുന്ന ഭാഗങ്ങളായിരിക്കും അദ്ദേഹം രചിച്ചിട്ടുള്ളതു്. എന്നാൽ ഈ ഭാഗങ്ങൾ ഒരു ചുങ്കക്കാരനിൽനിന്നും വരുവാൻ പ്രയാസമാണ്. അതുകൊണ്ടു് ക്യൂ എന്ന ഗ്രന്ഥത്തിന്റെ കർത്താവാണ് വി. മത്തായിയെന്നു പറയുന്നതായിരിക്കും കൂടുതൽ പരമാർത്ഥമായിട്ടുള്ളതു്.

മർക്കോസിന്റെ സുവിശേഷത്തേയും 'ക്യൂ' എന്ന ഗ്രന്ഥത്തേയും കൂടാതെ 'എം' എന്ന മറ്റൊരു ഗ്രന്ഥംകൂടി മത്തായിയുടെ സുവിശേഷത്തിന്റെ രചനയ്ക്കു സഹായകമായിരുന്നുവെന്നും നാം കണ്ടുകഴിഞ്ഞല്ലോ. ഈ ഭാഗങ്ങൾ ഏവയെന്നു നമുക്കു പരിശോധിക്കാം. ആദ്യത്തെ രണ്ടദ്ധ്യായങ്ങളും കൂടാതെ കർത്താവിന്റെ മാമ്മോദീസായേക്കുറിച്ചുള്ള വിവരണം (3:14), പത്രോസ് വെള്ളത്തിന്മേൽ നടക്കുന്നതു് (14:28 31) മത്സ്യത്തിന്റെ വായിലെ പണം (17:24—27) യൂദായുടെ വഞ്ചനയുടെ കൂലി (26:14—16) യൂദാസിന്റെ മരണം (27:3—10), പീലാത്തോസിന്റെ ഭാര്യയുടെ സ്വപ്നം (27:19), അദ്ദേഹം കൈകഴുകി ഒഴിയുന്നതു് (27:24), ഭൂകമ്പവും പരിശുദ്ധന്മാർ ഉയർത്തെഴുന്നേൽക്കുന്നതും (27:51....53), കബറിടത്തിൽ കാവൽനിർത്തുന്നതു് (27;62....66), കബറിൽനിന്നും കല്ല് ഉരുട്ടിമാറ്റുന്നതു് (28:2....4), കാവൽപ്പടയാളികളെ കൈക്കൂലികൊടുത്തു വശീകരിക്കുന്നതു് (28:11....15) മുതലായ ഭാഗങ്ങളാണ് ഈ ഗ്രന്ഥത്തിലുള്ളതു്. ഈ ഭാഗങ്ങളിലെല്ലാം ഭാഷാശൈലിയുടെ ഐകരൂപ്യവും, പ്രവചനങ്ങൾ നിവൃത്തിയാകുവാൻ ഇപ്രകാരം സംഭവിച്ചു് എന്നു പറഞ്ഞിരിക്കുന്നതും, അത്ഭുതങ്ങൾ വർണ്ണിക്കുന്നതും അദിമപാര്യമ്പര്യങ്ങളെ സാധൂകരിക്കുന്നതിനുള്ള ശ്രമവും ഈ ഭാഗത്തിന്റെ പ്രത്യേകതകളാണ്.

ആരോഗ്യപംക്തി.

# അവശ്യം വേണ്ടതായ ധാതുക്കൾ

നമ്മുടെ ശരീരത്തിൽ ഏകദേശം 71-ൽപരം ധാതുക്കൾ ഉൾച്ചേർന്നിട്ടുണ്ട്, അവയിൽ പതിമൂന്നെണ്ണം അവശ്യം വേണ്ടവയാണ്. ഇപ്പറഞ്ഞ ധാതുക്കളിൽ സർവ്വപ്രധാനങ്ങളായ സുധാംശം(Calcium), ഭാവകം(Phosphorus), ഇരുമ്പു (Iron), രസദ്രവ്യം (Iodine) എന്നിവ ദിവസം പ്രതി നാം കഴിക്കുന്ന ആഹാരത്തിൽനിന്നു നമുക്ക് അവശ്യാനുസരണം ലഭിക്കുന്നപക്ഷം ഇതരധാതുക്കളുടെ അഭാവമുണ്ടാകുന്നതല്ല.

## സുധാംശം (Calcium)

ശരീരത്തിന്റെ ആകെ തൂക്കത്തിൽ 1.5 ശതമാനം സുധാംശമാകുന്നു. ഇതിൽ 99 ശതമാനവും അസ്ഥികളിൽ അടങ്ങിയിരിക്കുന്നു. ഒരു സാധാരണ മനുഷ്യന്റെ ശരീരത്തിൽ ഇതു രണ്ടേകാൽ റാത്തൽ ഉണ്ടായിരിക്കും.

ഏററവും ഉറപ്പും ബലവും ഉള്ള അസ്ഥികളും പല്ലുകളും ഉണ്ടാകുവാൻ ഇതു സഹായിക്കുന്നു.

രക്തം ഉറുതപ്പെടുത്തുന്നതിനും, ഹൃദയസ്പന്ദനം ക്രമീകരിക്കുന്നതിനും, മാംസപേശികളിൽ ധാതുദ്രവ്യങ്ങളെ സമീകരിക്കുന്നതിനും തുലോം ഉപകരിക്കുന്നു.

കൂടാതെ സുധാംശം, ഭാവകം, ജീവകം ഡി—മുതലായവ, പിള്ളവാതം ബാധിച്ചിട്ടുള്ളവരുടെ അസ്ഥികൾക്കുണ്ടാകാറുള്ളതുപോലുള്ള ബലക്ഷയമുണ്ടാകാതെ സംരക്ഷിക്കയും ചെയ്യാറുണ്ട്.

ഭക്ഷണത്തിൽ അടങ്ങിയിരിക്കുന്ന സുധാംശം ഗ്രാംതൂക്കപ്രകാരമാണു കണക്കാക്കപ്പെടുന്നതു്. ഒരു ഔൺസ് മിക്കവാറും 30 ഗ്രാമിനു തുല്യമാണ്.

| | |
|---|---|
| പ്രായം തികഞ്ഞവർ | 0.8 ഗ്രാം |
| കുട്ടികൾ | 1.0—1.4 ഗ്രാം |
| ഗർഭകാലത്തും ശിശുവിനു മുല കൊടുക്കുന്ന അവസരത്തിലും. | 1.5— 2 ഗ്രാം |

കേടുവരാത്ത 100 ഗ്രാം പുതിയപദാർത്ഥത്തിൽ എത്ര ഗ്രാം സുധാംശം അടങ്ങിയിരിക്കുന്നു എന്ന്.

(100 ഗ്രാം ഉദ്ദേശം മൂന്നര ഔൺസിനു തുല്യമാകുന്നു.)

പാലും, പാലിൽ നിന്നു ലഭിക്കുന്ന ഇതരപദാർത്ഥങ്ങളും. (ഇടങ്ങഴി പാലിൽ 1 ഗ്രാം സുധാംശം ഉണ്ടായിരിക്കും.)

| പച്ചിലക്കറി സാധനങ്ങൾ:- | |
|---|---|
| ശർക്കരപ്പാവ് | 0.25 |
| ബദാംപരിപ്പ് | 0.25 |
| സോയാബീൻസ് ഉണങ്ങിയതു് | 0.23 |
| അത്തിയട | 0.16 |
| ബീൻസ് ഉണങ്ങിയതു് | 0.15 |

## ഭാവകം (Phosphorus)

അസ്ഥികളിൽ അടങ്ങിയിരിക്കുന്ന ധാതുക്കളിൽ 95 ശതമാനം സുധാംശവും ഭാവകവും കൂടിച്ചേർന്നതാകുന്നു. ഇവരണ്ടും ചേരുമ്പോൾമററുള്ള സർവ്വ

Janatha Tile Works Kottayam.
ETTUMANOOR A. O.
ജനതാ ഓട്ടുകമ്പനി
മേൽത്തരം മേച്ചിലോടുകൾ മൂലയോടുകൾ. തറയോടുകൾ, കണ്ണാടിയോടുകൾ, പുകയോടുകൾ. ചുടുകട്ടകൾ, ഇഷ്ടികകൾ പൂച്ചട്ടികൾ
OUR SURKI POWDER A SPECILITY.
For further particulars please write to:
P. A. POONNEN,
Pallampadam, Kottayam. or The Manager, Janatha Tile Works
Ettumanoor A. O.

ധാതുക്കളും കൂടിച്ചേർത്താലുള്ളതിന്റെ ഇരട്ടി ഉണ്ടായിരിക്കുന്നതാണ്.

ഇതു സുധാംശവുമായി ചേരുമ്പോൾ കരുത്തുള്ള അസ്ഥികളും പല്ലുകളും ഉണ്ടാകുവാൻസഹായിക്കയുംഅവയെകേടുവരാതെ പരിരക്ഷിക്കയും ചെയ്യുന്നു.

ഇതു് ഓരോ രസ്ഡ്റത്തിന്റേയും (Cell) കേന്ദ്രത്തിലാണ സ്ഥിതി ചെയ്യുന്നതു്.

ദഹിച്ച ആഹാരപദാർത്ഥങ്ങളെ ശരീരത്തിൽ സ്വീകരിക്കുന്നതിനും ഉപയോഗശൂന്യമായവയെ ബഹിഷ്ക്കരിക്കുന്നതിനും ഇതു സഹായിക്കുന്നുണ്ടു്.

മജ്ജാതന്തുക്കളിൽ, വിശിഷ്യതലച്ചോറിലും മജ്ജാരസ്ഡ്റങ്ങളിലും ഇതു ധാരാളം അടങ്ങിയിരിക്കുന്നു.

രക്തപരിവാഹത്തിലും മാംസപേശികളിലും ഇതപൂർവ്വമല്ല.

ഭക്ഷണത്തിൽ അടങ്ങിയിരിക്കുന്ന ഭാവകം ഗ്രാംതൂക്കപ്രകാരമാണ കണക്കാക്കപ്പെടുന്നതു്. ഒരു ഔൺസ് ഉദ്ദേശം 30 ഗ്രാമിനു സമമായിരിക്കും.

| | |
|---|---|
| പ്രായമെത്തിയവർ | 0.88-1.5 ഗ്രാം |
| കുട്ടികൾ | 1.0-1.6 ഗ്രാം |
| ഗർഭകാലത്തും ശിശുവിനു പാൽ കൊടുക്കുന്ന കാലത്തും | 1.5-2 ഗ്രാം |

ചീത്തയാകാത്ത 100 ഗ്രാം പുതിയ സാധനത്തിൽ എത്ര ഗ്രാം ഭാവകം അടങ്ങിയിരിക്കുന്നുവെന്നു്.

(100 ഗ്രാം ഉദ്ദേശം മൂന്നര ഔൺസിനു സമമായിരിക്കും.

| | |
|---|---|
| സോയാബീൻസ് | 0.66 |
| മുട്ടയുടെ ചുവന്ന കരു | 0.59 |
| ഉണങ്ങിയ ബീൻസ് | 0.46 |
| ബദാം പരിപ്പ് | 0.45 |
| ഉണങ്ങിയ പയറു് | 0.41 |
| നിലക്കടല | 0.39 |
| ഓട്ട്മീൽ | 0.38 |
| പരിപ്പ് | 0.38 |

## ഇരുമ്പ് (Iron)

ശരീരത്തിലുള്ള ആകെ ഇരുമ്പ് ഒരു പൈസയുടെ തൂക്കത്തേക്കാൾ കുറവത്രെ. ഏകദേശം 3 ഗ്രാം മാത്രമാണ് അതിന്റെ യഥാർത്ഥമായ തൂക്കം.

ശരീരത്തിന്റെ ഓരോ രസ്ഡ്റത്തിലും അല്പമായിട്ടെങ്കിലും ഇരുമ്പ ലയിച്ചു കിടപ്പുണ്ടു്.

അതിൽ സിംഹഭാഗവും ചുവന്ന രക്തരസ്ഡ്റങ്ങളിൽ കാണപ്പെടുന്നു.

ചുവന്ന രക്തരസ്ഡ്റങ്ങൾക്കു ചുവപ്പു നിറംപിടിക്കുന്നതിതാണ്.

ശരീരത്തിന്റെ ഓരോ ചെറിയ അറകളിലും അമ്ലവാതകം എത്തിച്ചു കൊടുക്കുകയെന്ന പ്രധാന കൃത്യവും ഇതു നിർവ്വഹിക്കുന്നുണ്ടു്.

ഭക്ഷണത്തിൽ ഇരുമ്പിന്റെ അംശം കുറയുന്നതാണ പിത്തരോഗത്തിനു ഹേതു.

ഇരുമ്പ് മില്ലിഗ്രാം തൂക്കപ്രകാരമാണ് അളക്കപ്പെടുന്നതു്. ഒരു മൊട്ടുസൂചിയുടെ മൊട്ടിനു് ഏതാണ്ടു് ഒരു മില്ലിഗ്രാം തൂക്കമുണ്ടായിരിക്കും.

| | |
|---|---|
| പ്രായപൂർത്തിയായവർ | 12 മില്ലിഗ്രാം |
| കുട്ടികൾ | 8-12 മില്ലിഗ്രാം |
| ഗർഭകാലത്തും ശിശുവിനു മുലകൊടുക്കുന്ന ഘട്ടത്തിലും | 15—18 മില്ലിഗ്രാം |

കേടില്ലാത്ത 100 ഗ്രാം പുതിയ വസ്തുവിൽ എത്രത്തോളം മില്ലിഗ്രാം ഇരുമ്പ് അടങ്ങിയിരിക്കുന്നു എന്നു്

(100ഗ്രാം ഉദ്ദേശംമൂന്നര ഔൺസിനു തുല്യമാകുന്നു.)

| | |
|---|---|
| ബീൻസ് ഉണങ്ങിയതു്. | 10.5 |
| മുട്ടയുടെ ചുവന്ന കരു | 8.6 |
| പഴങ്ങൾ ഉണങ്ങിയതു്. | |
| അപ്രിക്കോട്ട്സ് | 7.6 |
| പീച്ചസ് | 6.1 |
| ഉണക്കമുന്തിരിങ്ങ | 2.8 |
| ശക്കരപ്പാവു് | 7.3 |
| പയർ ഉണക്കിപ്പൊളിച്ചതു് | 5.7 |
| തവിട്ടുകളയാത്ത ധാന്യങ്ങൾ കൊണ്ടുണ്ടാക്കുന്ന അപ്പം | |
| ഓട്ടമീൽ | 5.2 |
| തവിടുകളയാത്ത നവധാന്യങ്ങൾ | 5.0 |

## രാസദ്രവ്യം (Iodine)

നമ്മുടെ ശരീരത്തിലുള്ള രാസദ്രവ്യം ആകെയുള്ള ഇരുമ്പിന്റെ നൂറിൽ ഒരു ഭാഗം മാത്രമാണ്. അതായതു ഒരു മണി കോതമ്പിനേക്കാൾ കുറവായിരിക്കും. ശരീരത്തിൽ ആകെയുള്ളരാസദ്രവ്യം 25 മില്ലിഗ്രാം മാത്രമാകുന്നു.

ശരീരത്തിൽ നടക്കുന്ന ദഹനക്രിയയെ നിയന്ത്രിക്കയും ക്രമീകരിക്കയും ചെയ്യുന്ന ഹോർമോൺ Hormone എന്ന വസ്തുവിന്റെ നിർമ്മാണത്തിൽ ഇതു കാകള ഗ്രന്ഥിയെ (Thyroid Gland) സഹായിക്കുന്നു. ശരിയായ വളർച്ച ഉണ്ടാകുന്നതിനും, ശക്തി വർദ്ധിക്കുന്നതിനും ഈ ഹോർമോൺ അപരിഹാര്യമാണു്.

രാസദ്രവ്യം ശരീരത്തിൽ കുറയുന്നതുമൂലമാണ് തൊണ്ടവീക്കം എന്നരോഗം ഉണ്ടാകുന്നതു്. ഇതു ലോകത്തിൽപലയിടങ്ങളിലും സാധാരണമായികണ്ടുവരുന്നു.

രാസദ്രവ്യം അളന്നു കണക്കാക്കുന്നതും മില്ലിഗ്രാം തൂക്കപ്രകാരം തന്നെയാണു്; 1,000 മില്ലിഗ്രാമാണ് ഒരുഗ്രാം.

ഒരു ദിവസത്തേക്കു .05–0.1 മില്ലിഗ്രാംഅളവിൽകണക്കാക്കപ്പെട്ടിരിക്കുന്നു.

രാസദ്രവ്യം കലർന്ന ലവണം

സമുദ്രത്തിലെ ഭക്ഷണപദാർത്ഥങ്ങൾ.

ആയിഡിൻ നശിച്ചിട്ടില്ലാത്ത പൂഴിയിലോ, സമുദ്രതീരത്തോ വളരുന്ന പച്ചിലക്കറി സാധനങ്ങൾ.

കുറിപ്പു്:--വിവിധ ഭക്ഷണപദാർത്ഥങ്ങളിൽ സൂക്ഷ്മമായി എത്രത്തോളം രാസദ്രവ്യം അടങ്ങിയിരിക്കുന്നുവെന്നു നിഷ്കൃഷ്ടമായി അളന്നു തിട്ടപ്പെടുത്താൻ പ്രയാസമായതിനാൽ അവയേപ്പററിയുള്ള അറിവു് അപൂർണ്ണമാണു്.

(കേരളദീപം)

India's Largest Compoe Insurance Company

Chairman: A. D. SHROFF, Esq.

Vice-Chairman: J. R. D. Tata, Esq.,

★

**New India Assurance Co. Ltd,.**

**H. O. BOMBAY.**

West Coast Branch: Ernakulam.

ub Offices: Trivandrum, Alleppey, Calicut, Mangalore, Coimbatore & Madura.

Bonus on with Profits Policies (last declared) for the period ending 31-12-53.

**Whole-Life:** Rs. 16 per thousand per annum
**Endowment:** Rs 14 per thousand per annum

## വാരപഞ്ചാംഗം

| | മാർച്ച് | കുംഭം |
|---|---|---|
| ഞായർ | 13 | 29 |
| തിങ്കൾ | 14 | 30 |
| ചൊവ്വാ | 15 | 1 |
| ബുധൻ | 16 | 2 |
| വ്യാഴം | 17 | 3 |
| വെള്ളി | 18 | 4 |
| ശനി | 19 | 5 |

### Thought for the Week

There can be no Rights of Man except on the basis of faith in God. But if God is real, and all men His sons that is the true worth of every one of them. My worth is what I am worth to God; and that is a marvellous great deal, for Christ died for me.

Archbishop Temple.

THE CHURCH WEEKLY

## സ്നേഹത്തിന്റെ പ്രതികാരം

ദിവംഗതനായ കാനൻ ഫോളണ്ടിനെപ്പററി ഈ നാട്ടിൽ പലരും അറിയും. കോട്ടയം കോളജ് പ്രിൻസിപ്പാലായും, ആലുവ കോളജ് പ്രൊഫസറായും, പിന്നീട് ആഗ്രാ സെൻറു ജോൺസ് കോളജ് പ്രിൻസിപ്പലായും മററും അദ്ദേഹം ഇൻഡ്യയിൽ 30ൽ പരം വർഷങ്ങൾ മിഷ്യനറി സേവനം നടത്തിയിരുന്നു. ഇൻഡ്യയിൽ നിന്ന് തിരിച്ചെത്തിയശേഷം ലണ്ടൻ പട്ടണത്തിലെ മേയറിന്റെ ചാപ്ളെയിൻ സ്ഥാനം വഹിച്ചുകൊണ്ടിരുന്ന അദ്ദേഹം ഈയിടെയാണ് ദിവംഗതനായത്. അദ്ദേഹം വടക്കെഇൻഡ്യയിൽ ഒരു കോളജിൽ അദ്ധ്യാപകനായിരുന്ന കാലത്ത് ഒരു ഹിന്ദു വിദ്യാർത്ഥിയിൽനിന്നു കേട്ട കഥ അദ്ദേഹത്തിന്റെ പ്രസംഗങ്ങളിൽ പലപ്പോഴും ഉദ്ധരിക്കുമായിരുന്നു. യേശുക്രിസ്തുവിന്റെ കുരിശുമരണം നൽകുന്ന സന്ദേശത്തെപ്പററി അദ്ദേഹം ഒരിക്കൽ കോളജിൽ പ്രസംഗിക്കുകയായിരുന്നു. പ്രസംഗം കഴിഞ്ഞു അദ്ദേഹം മുറിയിൽ എത്തിയപ്പോൾ കോളജിൽ പഠിച്ചുകൊണ്ടിരുന്ന ഒരു ഹിന്ദു വിദ്യാർത്ഥി അദ്ദേഹത്തെ കാണുവാൻ വന്നു. ആ വിദ്യാർത്ഥി പറഞ്ഞു "അങ്ങു ഇന്നു പറഞ്ഞ പ്രസംഗം എന്റെ ഹൃദയത്തെ വളരെ സ്പർശിച്ചു. യേശുക്രിസ്തുവിന്റെ മരണം മനുഷ്യരുടെ പാപങ്ങൾക്കുവേണ്ടിയായിരുന്നുവെന്നു മനസ്സിലാക്കുവാൻ എനിക്കു വലിയ പ്രയാസം തോന്നുന്നില്ല. എന്റെ പിതാവിൽ നിന്നു എനിക്കു ലഭിച്ച ഒരനുഭവം അതെനിക്ക് തെളിയിച്ചു തന്നു. ഞാൻ ലജ്ജാകരമായ ഒരു ഹീനകൃത്യം ചെയ്തതു പിതാവു അറിഞ്ഞു. അദ്ദേഹം എന്നെ വിളിച്ചു. അദ്ദേഹത്തിന്റെ ശിക്ഷാദണ്ഡനങ്ങൾ എന്റെ മേൽ വന്നുവീഴുമെന്നു പ്രതീക്ഷിച്ചുകൊണ്ട് ഞാൻ നമ്രശിരസ്കനായി അദ്ദേഹത്തിന്റെ മുൻപിൽ നിന്നു. നിമിഷങ്ങൾ കഴിഞ്ഞു, മിനിററുകൾ കഴിഞ്ഞു. യാതൊന്നും സംഭവിച്ചില്ല, ഏകദേശം അരമണിക്കൂർ കഴിഞ്ഞു ഞാൻ തലയുയർത്തി പിതാവിന്റെ മുഖത്തേക്കു നോക്കി. ആ മുഖത്തു വർണ്ണിക്കുവാനാവാത്ത മനോവേദന ഞാൻ കണ്ടു. എന്റെ ഹീനകൃത്യത്തിന്റെ ലജ്ജയും, സങ്കടവും, ഭാരവും അദ്ദേഹത്തിന്റെഹൃദയം ഭേദിച്ച് വേദനപ്പെടുത്തുന്നത് എനിക്കു കാണാമായിരുന്നു. എനിക്കു ആ മുഖത്തു നോക്കുവാൻ വിഷമമായി. ഞാൻ അവിടെ നിന്ന് ഓടി. വയലിലേക്ക്. അവിടെ ഇരുന്നു ഞാൻ കരഞ്ഞു. അച്ഛനെ അങ്ങനെ വേദനപ്പെടുത്തുന്നതിനേക്കാൾ മരിക്കുന്നതാണ് ഭേദമെന്നു എനിക്കു തോന്നി. അച്ഛൻ എന്നെ അന്വേഷിച്ചു വയലിലേക്കു വന്നു. ഞാൻ എന്റെ പിതാവിനെ ആശ്ലേഷിച്ചു ക്ഷമായാചനം ചെയ്തു. ഇന്നും ആ മുഖം എനിക്കു സ്മരിക്കുവാൻ വയ്യ". ആ വിദ്യാർത്ഥിയുടെ കണ്ണുകൾ നിറഞ്ഞു, ഗൽഗദം പൂണ്ട് സംസാരിക്കുവാൻ കഴിയാതെ അല്പനേരം നിന്നശേഷം വീണ്ടും തുടർന്നു. "യേശുക്രിസ്തു മനുഷ്യന്റെ പാപത്തെപ്പററി താങ്ങുവാനാവാത്ത ഭാരം വഹിച്ചു മരണം സ്വീകരിച്ചുവെന്നു മനസ്സിലാക്കുവാൻ എനിക്കു വിഷമമില്ല" കാനൻ ഫോളണ്ടിനു ഈ വിദ്യാർത്ഥിയുടെ കഥ കുരിശുമരണത്തെപ്പററി ഒരു പുതിയ ജ്ഞാനോദയം നൽകി. കുരിശിനെപ്പററിയുള്ള ഏതുപ്രസംഗത്തിലും ഈ കഥ അദ്ദേഹം പറയുമായിരുന്നു. ഇംഗ്ളണ്ടിൽവച്ചു ഒരിക്കൽ ഈ കഥ അദ്ദേഹം പറഞ്ഞു. പ്രസംഗം കഴിഞ്ഞു ശ്രോതാക്കളിൽ ഒരാൾ അദ്ദേഹത്തെ കാണുവാൻ വന്നു. ഇതുപോലെ തന്നെ നടന്ന ഒരു സംഭവം അദ്ദേഹം പറഞ്ഞു കേൾപ്പിച്ചു. ഇംഗ്ളണ്ടിലെ ഒരു ഗ്രാമത്തിൽ ഒരു വിധവയും കൗമാരാവസ്ഥയിലേക്കു പ്രവേശിച്ച ഏക പുത്രിയും ഒരുമിച്ചു താമസിച്ചിരുന്നു. കുറച്ചുനാൾ അവരുടെ വീട്ടിൽ ഒരു മുറി വാടകയ്ക്കെടുത്തു ഒരു പരിചയക്കാരൻ താമസിക്കുവാനിടയായി. കുറെ മാസങ്ങൾ കഴിഞ്ഞു. മകൾ ഗർഭവതിയായി. അമ്മ അറിഞ്ഞില്ല. ഒളിച്ചുവയ്ക്കാൻ കഴിയുന്നിടത്തോളം ആ രഹസ്യം മകൾ ഒളിച്ചുവച്ചു. അവസാനം തനിക്കു അസുഖം തോന്നുന്നുവെന്നും ഡോക്ടറെ കാണണമെന്നും അവൾ അമ്മയോടു പറഞ്ഞു. മാതാവും മകളും ഡോക്ടരുടെ അടുക്കൽ പോയി. ഡോക്ടറുടെ അടുക്കൽ നിന്നാണ് അമ്മ കാര്യം മനസ്സിലാക്കുന്നത്. രണ്ടുപേരും തിരിച്ചു വീട്ടിൽ വന്നു. അമ്മ യാതൊന്നും പറഞ്ഞില്ല. പിറെറ ദിവസവും രാവിലെ പതിവുപോലെ അമ്മ വന്നു മകളെ വിളിച്ചു ഭക്ഷണത്തിനു ക്ഷണിച്ചു. മുഖാഭിമുഖമായി രണ്ടുപേരും മേശക്കരുകിൽ ഭക്ഷണത്തിനിരുന്നു. രണ്ടുപേരും മൗനമായിരുന്നു. അല്പനേരം കഴിഞ്ഞു അവൾ അമ്മയുടെ മുഖത്തേക്കുനോക്കി. ഇടിവെട്ടിയതുപോലെ അവൾ സ്തബ്ധയായിപ്പോയി. തലേദിവസം ഒരൊററ തലമുടിനാരുപോലുംനരച്ചിട്ടില്ലാതിരുന്നഅമ്മയുടെ തല പഞ്ഞിപോലെ നരച്ചു,മാറിയതാണ് അവൾകണ്ടതു്. തന്റെഅവിവേകത്തിന്റെയും ഹീനതയുടെയും ഫലം ആ മാതാവിന്റെ ഹൃദയത്തെ ഞെരുക്കി ഭാരപ്പെടുത്തിയതു അവൾ ദർശിച്ചു. അവൾ പരവശയായി. അമ്മയുടെ കഴുത്തിൽ കെട്ടിപ്പിടിച്ചുഅവൾ ക്ഷമായാചനം ചെയ്തു. ആസംഭവം അവളെ ദൈവികമായ ദൃഢവ്രതത്തിലേക്കു തിരിച്ചു. അവൾ പുണ്യവതിയായ ഒരു മിഷ്യനറിയായി തീർന്നു. ഈ രണ്ടു കഥകളും കാനൻ ഫോളണ്ടിന്റെ പ്രസംഗങ്ങളിൽ സുപ്രധാനമായ സ്ഥാനം പിടിച്ചിരുന്നു. കുരിശുമരണത്തിന്റെരഹസ്യം ഇത്രമാത്രംവ്യക്തമാക്കുന്ന അനുഭവകഥകൾ ദുർല്ലഭമായിരിക്കാം. നാം ചെയ്യുന്ന ഓരോ പാപവും, നമ്മെ സ്നേഹപൂർവം തലോടുവാൻ നീട്ടിയിരിക്കുന്ന ദൈവത്തിന്റെ കൈകളിൽ ആണി തറച്ചു കയറുകയാണെന്നാണ് അദ്ദേഹം വിവരിക്കുന്നതു്. ഞങ്ങൾ ഈ കഥകൾ അനുസ്മരിപ്പിക്കുവാൻ ഇടയാക്കിയ സന്ദർഭം ഇപ്പോഴത്തെ സഭാസമാധാനാലോചനകളാണ്. ഇരു കക്ഷിയേയും ഭരിക്കേണ്ട മനോഭാവവും സമീപനരീതിയും ഈ കഥകളിൽ ദർശിക്കാം. നിർഭാഗ്യവശാൽ ഇപ്പോ

പ്രതിവാരപ്രഭാഷണം (The Sermon for the week)

# "തന്നോടുതന്നെ പ്രാർത്ഥിച്ച മനുഷ്യൻ"

(എം. ററി.)

തങ്ങൾ നീതിമാന്മാരെന്നുറച്ചു മററുള്ളവരെ ധിക്കരിക്കുന്ന ചിലരെക്കുറിച്ചു് അവൻ ഒരു ഉപമ പറഞ്ഞതെന്തന്നാൽ രണ്ടു മനുഷ്യർ പ്രാർത്ഥിപ്പാൻ ദേവാലയത്തിൽ പോയി; ഒരുത്തൻ പരീശൻ, മററവൻ ചുങ്കക്കാരൻ. പരീശൻ നിന്നുകൊണ്ടു തന്നോടുതന്നെ........ഇങ്ങനെ പ്രാർത്ഥിച്ചു.

(വി. ലൂക്കോസ് 18: 9—12)

പ്രാർത്ഥിപ്പാൻ ദേവാലയത്തിലേക്കു പോയ രണ്ടുപേരിൽ ഒരാൾ പരീശനും മറേറ ആൾ ചുങ്കക്കാരനുമായിരുന്നു. പരീശൻ ഒരു പ്രമാണിയായിരുന്നു, ചുങ്കക്കാരൻ നിസ്സാരനും. പരീശനു സ്വന്തപ്രമാണ്യത്തെക്കുറിച്ചു് അനല്പമായ ബോധമുണ്ടായിരുന്നു. അവൻ പ്രാർത്ഥിപ്പാൻ പോയെങ്കിലും യഥാർത്ഥത്തിൽ പ്രാർത്ഥിച്ചില്ല. ദേവാലയത്തിൽ ചെലവഴിച്ച സമയം മുഴുവനും അവൻ സ്വയം അനുമോദിക്കയായിരുന്നു. "ദൈവമേ, പിടിച്ചുപറിക്കാർ, നീതികെട്ടവർ, വ്യഭിചാരികൾ മുതലായ ശേഷം മനുഷ്യരെപ്പോലെയോ ഈ ചുങ്കക്കാരനെപ്പോലെയോ ഞാൻ അല്ലായ്കയാൽ നിന്നെ വാഴ്ത്തുന്നു. ആഴ്ചയിൽ രണ്ടുവട്ടം ഉപവസിക്കുന്നു. നേടുന്നതിൽ ഒക്കെയും പതാരം കൊടുത്തുവരുന്നു." ഇതായിരുന്നു അവന്റെ പ്രാർത്ഥന. അവൻ നല്ലവനാണെന്നുള്ള വിശ്വാസം അവനു തികച്ചും ഉണ്ടായിരുന്നു. ആ കാര്യം അവനെ അനുസ്മരിപ്പിക്കുകയും അതുമൂലമുള്ള സ്വയസംതൃപ്തി അനുഭവിക്കുകയും ചെയ്യണമെന്നുള്ളതായിരുന്നു അവന്റെ പ്രാർത്ഥനയുടെ ഉദ്ദേശം. അവൻ ഉച്ചരിച്ച വചനങ്ങൾക്കു പ്രാർത്ഥനയെന്ന പേരിനുപോലും അർഹതയില്ലായിരുന്നു. നമ്മുടെ പല പ്രാർത്ഥനകളും ഈ കൂട്ടത്തിൽപ്പെട്ടവയല്ലേ എന്നു പരിശോധിച്ചു നോക്കേണ്ടതാണു്. ഒരു കൺവെൻഷനിൽവച്ചു പ്രാസംഗികൻ നടത്തിയ പ്രാർത്ഥനയെക്കുറിച്ചു് ഒരു പത്രറിപ്പോർട്ടർ ഇപ്രകാരം എഴുതുകയുണ്ടായി. "ഈ മഹാസദസ്സിനെ അഭിമുഖീകരിച്ചു നടത്തപ്പെട്ട പ്രാർത്ഥനകളിൽ ഏററവും വാചാലതയേറിയ പ്രാർത്ഥനയായിരുന്നു അതു്." പ്രാർത്ഥനയുടെ വാചാലത ആ പത്രറിപ്പോർട്ടറെയെന്നപോലെ സദസ്യരിൽ പലരേയും ആകർഷിച്ചിരിക്കാം. എന്നാൽ ദൈവം ആ പ്രാർത്ഥനയെ എങ്ങനെ വീക്ഷിച്ചിരിക്കുമെന്നാണു ചിന്തിക്കേണ്ടതു്. പ്രാസംഗികൻ സദസ്സിനെ അഭിമുഖീകരിച്ചു പ്രാർത്ഥിച്ചു. പരീശൻ തന്നോടുതന്നെ പ്രാർത്ഥിച്ചു: രണ്ടിലും ദൈവത്തെക്കുറിച്ചുള്ള ബോധം മുന്നിട്ടുനിന്നതായി തോന്നുന്നില്ല.

പരീശന്റെ പ്രാർത്ഥനയുടെ മററു ചില വശങ്ങളെക്കുറിച്ചു നമുക്കു ചിന്തിക്കാം. "ദൈവമേ, ശേഷം മനുഷ്യരെപ്പോലെയോ ഈ ചുങ്കക്കാരനെപ്പോലെയോ ഞാൻ അല്ലായ്കയാൽ നിന്നെ വാഴ്ത്തുന്നു, എന്നു പറഞ്ഞുകൊണ്ടാണു് പരീശൻ പ്രാർത്ഥന ആരംഭിച്ചതു്. മററു മനുഷ്യർക്കുണ്ടായിരുന്ന പല ദൂഷ്യങ്ങളും അവനില്ലായിരുന്നു. പിടിച്ചുപറി, നീതികേടു്, വ്യഭിചാരം, മുതലായവ. അതുകൊണ്ടു മററുള്ളവരെ അപേക്ഷിച്ചു മാന്യമായ ഒരു നിലയിലായിരുന്നു അവൻ. പ്രാർത്ഥിക്കുമ്പോൾ നാം നമ്മെത്തന്നെ മററുള്ളവരോടു താരതമ്യപ്പെടുത്തിയാൽ നമുക്കില്ലാത്ത ചില ദൂഷ്യങ്ങൾ മററുള്ളവരിൽ കാണുവാൻ കഴിയും. അങ്ങനെ നാം അവരേക്കാൾ നല്ലവരാണെന്നു സമാധാനപ്പെടുവാനും കഴിയും. എന്നാൽ ചില ദൂഷ്യങ്ങളിൽ നിന്നു് അകന്നിരിക്കുന്നതുകൊണ്ടു മാത്രം നാം ദൈവസന്നിധിയിൽ സ്വീകാരയോഗ്യരായിത്തീരുന്നതല്ല. മദ്യപാനം, വ്യഭിചാരം, മോഷണം, മുതലായ പാപങ്ങൾ ചെയ്യാതിരുന്നതുകൊണ്ടു മാത്രം ഒരാൾ ഒരു ക്രിസ്ത്യാനിയായിത്തീരുകയില്ല. തിന്മയിൽ നിന്നു ഒഴിഞ്ഞുമാറിയതുകൊണ്ടു നന്മ കൈവരണമെന്നില്ല. സ്വാർത്ഥപരമായ പരിഗണനകൾ നിമിത്തമോ ഭയം നിമിത്തമോ ഒരാൾ തിന്മയിൽ നിന്നു് അകന്നു മാറി ജീവിച്ചേക്കാം. അതു നന്മയിലുള്ള താല്പര്യം കൊണ്ടായിരിക്കണമെന്നില്ല. പരീശൻ ദൈവത്തേയോ സഹോദരവർഗ്ഗത്തേയോ കുറിച്ചു ചിന്തയുള്ളവനായിരുന്നില്ല എന്നു് അവന്റെ പ്രാർത്ഥനയിൽ നിന്നു് ഊഹിക്കാം. അവന്റെ ചിന്ത അവനെക്കുറിച്ചു മാത്രമായിരുന്നു. ദൈവത്തോടും മററുള്ളവരോടും ഉള്ള സ്നേഹം നിമിത്തം നന്മയിൽ പ്രതിപത്തിയുണ്ടാകണം. അല്ലാതെ തിന്മയെ വിട്ടകന്നു നിന്നതുകൊണ്ടു കാര്യമായില്ല. നമ്മുടെ മാനദണ്ഡം ഒരിക്കലും മററുള്ളവർ ആയിരിക്കരുതു്; മററുള്ളവരുമായി നമ്മെ താരതമ്യപ്പെടുത്തുന്നതു എല്ലാ വിധത്തിലും ആപൽക്കരമാണു്. എങ്കിലും അങ്ങനെ ചെയ്യാനുള്ള പരീക്ഷ എപ്പോഴും നമുക്കുണ്ടാകും. ക്രിസ്തുമാത്രമായിരിക്കണം നമ്മുടെ അളവുകോൽ.

പരീശൻ ചുങ്കക്കാരന്റെ ധാർമ്മികമായ അധഃപതനത്തെക്കുറിച്ചു ശരിയായ ബോധമുള്ളവനായിരുന്നു. എങ്കിലും അയാളുടെ ആവശ്യത്തിൽ ഒരു സഹായഹസ്തം നീട്ടിക്കൊടുക്കാമെന്നു ആ പരീശൻ ചിന്തിച്ചില്ല. നേരെമറിച്ചു് അയാൾ ചുങ്കക്കാരനെ പരിഹസിക്കയാണു ചെയ്തതു്. ഏതെങ്കിലും കാര്യത്തിൽ നമുക്കു മററുള്ളവരേക്കാൾ മേന്മയുണ്ടെന്നു തോന്നിയാൽ നാം നമ്മേക്കാൾ അധഃസ്ഥിതരായവരെ സഹായിക്കാനാണു ശ്രമിക്കേണ്ടതു്. അങ്ങനെ ചെയ്‌വാനുള്ള സ്നേഹവും പരോപകാരതല്പരതയും നമുക്കുണ്ടായാൽ അതു നമ്മുടെ അഹംഭാവത്തിനു് ഒരു പ്രതിവിധി ആയിത്തീരാവുന്നതാണു്.

പരീശനു പററിയ മറെറാരബദ്ധം അയാൾ മതത്തിന്റെ ഉപാധികളെ അതിന്റെ സാരാംശമായി കരുതി എന്നുള്ളതാണു്. "ഞാൻ ആഴ്ചയിൽ രണ്ടുവട്ടം ഉപവസിക്കുന്നു., നേടുന്നതിൽ ഒക്കെയും പതാരം കൊടുത്തുവരുന്നു." ഉപവസിക്കുന്നതും പതാരം കൊടുക്കുന്നതും ഒക്കെ നല്ലതു തന്നെ. ഇപ്പോൾ നാം ചെയ്യുന്നതിലധികമായി അതൊക്കെ ചെയ്യേണ്ടതുമാണു്. എന്നാൽ ആന്തരിക യാഥാർത്ഥ്യമില്ലാതെ ഇങ്ങനെയുള്ള ബാഹ്യാചാരങ്ങൾ അനുഷ്ഠിക്കുകയല്ല മതത്തിന്റെ സാരാംശം. നമ്മുടെ ഹൃദയം എവിടെയാണെന്നുള്ളതാണു് പ്രധാന കാര്യം: അവിടെ ദൈവസ്നേഹവും സഹോദരസ്നേ

---

ഴത്തെ ആലോചനകളിലും സംഭാഷണങ്ങളിലും നേതൃമണ്ഡലങ്ങളിലും യേശുക്രിസ്തുവിന്റെ ആത്മാവിനു പകരം സാമർത്ഥ്യവും, യുക്തിയും, പ്രതികാരബുദ്ധിയുമാണു് കാണുക. പീസ് ലീഗിന്റെ ഉപവാസയജ്ഞം സ്നേഹത്തിന്റെ പ്രതികാരമെന്താണെന്നു് സമുദായത്തെ ചിന്തിപ്പിക്കുവാൻ കഴിഞ്ഞെങ്കിൽ അതൊരു മഹാഭാഗ്യമായി തീരുമായിരുന്നു.

ഹവും കൂടികൊള്ളുന്നുണ്ടോ? അതിന്റെ ഫലമായിട്ടാണോ ഉപവാസവും ദശാംശം കൊടുക്കലുമെല്ലാം? അല്ലെങ്കിൽ, നമ്മുടെ ആന്തരികജീവിതവും ബാഹ്യാചാരങ്ങളും തമ്മിൽ പൊരുത്തമുണ്ടോ? ബാഹ്യാചാരങ്ങൾ അക്ഷരം പ്രതി അനുഷ്ഠിച്ചിരുന്ന പരീശൻ മതഭക്തനാണെന്നു സ്വയം അഭിമാനിച്ചു. എന്നാൽ അവന്റെ ജീവിതം പൊള്ളയായിരുന്നു. അതു ദൈവത്തിനു സ്വീകാര്യമല്ലായിരുന്നു. നമ്മുടെ നോമ്പും പ്രാർത്ഥനയും ദാനധർമ്മങ്ങളും ആചാരാനുഷ്ഠാനങ്ങളുമെല്ലാം ഈ പരീശന്റേതുപോലെ ആയിത്തീരാൻ ഇടയുണ്ട്. പലരുടെയും ജീവിതത്തിൽ അവ അങ്ങനെ അധഃപതിച്ചു പോകുന്നുണ്ടെന്നുള്ളതു പരിതാപകരമായ ഒരു പരമാർത്ഥം മാത്രമാണ്. അതിനുള്ള പരിഹാരം ബാഹ്യാചാരങ്ങളെ ഉപേക്ഷിക്കയല്ല, പ്രത്യുത നമ്മുടെ ഹൃദയം ദൈവത്തിനു സമർപ്പിച്ചിട്ട് അങ്ങനെ ബാഹ്യാചാരങ്ങളെ അർത്ഥവത്താക്കിത്തീർക്കുകയാണ്. പള്ളിയിൽ പോവുക പതിവില്ലാത്തവർ പള്ളിയിൽപോകുന്ന മുടക്കാത്തവരുടെ ജീവിതത്തിലെ കുറവും കുറ്റവുമെല്ലാം ചൂണ്ടിക്കാണിച്ചിട്ട്, "ഞാൻ അവരേക്കാൾ എത്ര ഭേദമാണ്? ഈ കപടഭക്തി എനിക്കില്ലല്ലോ" എന്നു സമാധാനപ്പെടാറുണ്ട്. എന്നാൽ ഇക്കൂട്ടർ മേൽപ്പറഞ്ഞ പരീശന്റെ ഒരു വകഭേദം മാത്രമാണ്. അവർക്കു കപടഭക്തിയില്ലെങ്കിൽ അതു നല്ലതുതന്നെ. എന്നാൽ കപടഭക്തിയെ ഭയന്ന് ഭക്തിയുടെ മാർഗ്ഗമേ ഉപേക്ഷിച്ചോടിപ്പോകുന്നത് അപൽക്കരമാണ്. പള്ളിയിൽ പോകുകയും കപടഭക്തി ആരോപിക്കപ്പെടാതെ ജീവിക്കുകയും ചെയ്യാനാണ് അവർ ശ്രമിക്കേണ്ടത്. അങ്ങനെ ചെയ്യുമ്പോൾ മറ്റുള്ളവരെ സഹതാപത്തോടുകൂടി വീക്ഷിക്കുവാനും മറ്റുള്ളവരെ അമിതമായി കുറ്റം വിധിക്കാതിരിക്കാനും സാധിച്ചേക്കും. ഏതായാലും നമ്മുടെ കണ്ണിൽ കോൽ ഇരിക്കെ മറ്റുള്ളവരുടെ കണ്ണിലെ കരട് നോക്കാനാണ് നമ്മുടെ ശ്രമം. ശരിയായ പ്രാർത്ഥനയിൽ നമ്മുടെ കുറ്റങ്ങളെ ദൈവം നമുക്കു ബോധപ്പെടുത്തിത്തരും. ആ കുറ്റങ്ങൾക്കുള്ള പരിഹാരവും ദൈവം നൽകും. നമ്മുടെ കർത്താവ് പരീശനെയല്ല ചുങ്കക്കാരനേയാണ് പ്രാർത്ഥനയ്ക്കു മാതൃകയായി ചൂണ്ടിക്കാണിച്ചത്. നമ്മുടെ പ്രാർത്ഥന എങ്ങനെയുള്ളതാണ്?

# ക്രൈസ്തവലോകവാർത്തകൾ

(കെ. വി. എം.)

മോസ്കോസന്ദർശിക്കുന്നതിനു അവിടത്തെ സഭാനേതാക്കന്മാർ നെതർലണ്ടിലെ എക്യുമെനിക്കൽ കൗൺസിൽ ഓഫ് ചർച്ചിനെ ക്ഷണിച്ചിരിക്കുന്നു. പശ്ചിമ ജർമ്മനിയിലെ റഷ്യൻ ഓർത്തഡോക്സ് സഭാ മേലദ്ധ്യക്ഷനായ മ്യൂണിച്ചിലെ ആർച്ച് ബിഷപ്പ് അലക്സാണ്ടർ, സോവ്യറ്റു റഷ്യയിലെ ഓർത്തഡോക്സ് സഭാനേതാക്കന്മാർ പശ്ചിമജർമ്മനിയിൽ സന്ദർശനാർത്ഥം പ്രവേശിക്കുന്നതിനെ തടയണമെന്നു ചാൻസലർ അഡനോയർക്ക് ഒരു ടെലഗ്രാം അയച്ചിരിക്കുന്നു. സോവ്യറ്റു യൂണിയനിലെ ഓർത്തഡോക്സുസഭ കമ്മ്യൂണിസ്റ്റുകാരുടെ ഒരായുധമായി പരിണമിച്ചിരിക്കുകയാണെന്നത്രേ ആർച്ചുബിഷപ്പ് മുന്നറിയിപ്പു നൽകിയിരിക്കുന്നത്. ജർമ്മനിയിലെ ഇവാൻജലിക്കൽ സഭയും റഷ്യൻ ഓർത്തഡോക്സ് സഭയെ പിൻതുടരുകയാണെന്നദ്ദേഹം പറഞ്ഞു. പശ്ചിമജർമ്മനിയിലെ പല സഭകളും റഷ്യൻ ഓർത്തഡോക്സ് സഭാനേതാക്കന്മാരെ ക്ഷണിക്കുന്നതിനെപ്പറ്റി ആലോചിച്ചുകൊണ്ടിരിക്കുകയാണെന്നു പാസ്റ്റർ നിമോളർ പ്രസ്താവിച്ചിരിക്കുന്നു. സംഘർഷം നിലവിലുള്ള രാജ്യങ്ങളിൽ സമാധാനം കൈവരുത്തുന്നതിനു സഭകളുടെ സന്ദർശനപ്രതിസന്ദർശനങ്ങൾ സഹായമാകുമെന്നും അങ്ങനെ ചെയ്യണമെന്നും ഇവാൻസ്റ്റൻ കോൺഫറൻസ് ആഹ്വാനം ചെയ്തിട്ടുണ്ടെന്നു നിമോളർ വെളിപ്പെടുത്തി.

## ബർലിൻ

പൂർവ്വമേഖലയിലുള്ള ഇവാൻജലിക്കൽ സഭ, പ്രസ്തുതമേഖലയിലെ ഗവ. വിദ്യാലയങ്ങളിൽ മനസ്സാക്ഷിക്ക് സ്വാതന്ത്ര്യം നൽകിയിട്ടില്ലെന്ന് അവലാതിപ്പെട്ടുകൊണ്ട് ഗവൺമെന്റിന് ഒരു മെമ്മോറാണ്ടം കൊടുത്തിരിക്കുന്നു. ഭൗതികവാദപരമായ പഠനത്തിനാണ് വിദ്യാലയങ്ങൾ പ്രാമുഖ്യം കൽപ്പിക്കുന്നത്. കേരളത്തിലെ ക്രൈസ്തവ വിദ്യാലയങ്ങളിലും മതപഠനം ശരിക്കു നിർവഹിക്കപ്പെടുന്നില്ലെന്നുള്ള സത്യം ഇവിടെ സ്മരണീയമാണ്. മതപരമായ വിദ്യാലയങ്ങളിലെ അദ്ധ്യാപകരുടെ സബ്സിഡി ബർലിൻ പാർലമെന്റു കുറവുചെയ്തിരിക്കുന്നു.

## ബൽഗ്രേഡ്

പ്രോട്ടസ്റ്റന്റു വിശ്വാസസ്പർശം കൂടാതെ തങ്ങളുടെ സന്താനങ്ങൾക്കു തങ്ങൾ തന്നെ സത്യവിശ്വാസ പഠനം നൽകണമെന്നു ബൽഗ്രേഡിലെ സെർബിയൻ ഓർത്തഡോക്സ് സഭാതലവനായ പാത്രിയർക്കീസ് വിക്കൻറ്ജി സഭാംഗങ്ങളോട് ആവശ്യപ്പെട്ടിരിക്കുന്നു. കള്ളന്മാരെപ്പോലെ പ്രത്യക്ഷപ്പെടുന്ന പാഷണ്ഡോപദേശകന്മാരെ സൂക്ഷിച്ചുകൊള്ളുവാൻ പാത്രിയർക്കീസ് മുന്നറിയിപ്പു നൽകിയിരിക്കുന്നു. മലങ്കരസുറിയാനിസഭയ്ക്കു സംനിർമ്മല വിശ്വാസമുണ്ട്. പക്ഷേ സഭാംഗങ്ങൾ അതെന്താണെന്നു വളരെ അപൂർവ്വമായിട്ടേ അറിഞ്ഞിട്ടുള്ളു.

## കരിമരുന്നുപ്രയോഗങ്ങൾ

പ്രവർത്തനനിരതങ്ങളായ പാശ്ചാത്യസഭകൾ, ആതുരാലയങ്ങൾ ആശുപത്രികൾ മുതലായവ നടത്തുന്നതിനുവേണ്ടി പണം പിരിക്കുകയും അനേകലക്ഷം ജനങ്ങൾക്ക് ആവശ്യമായ സഹായങ്ങൾ ചെയ്യുകയും ചെയ്യുന്നു. എവിടെ സഹായം ആവശ്യമുണ്ടോ അവിടെ സഹായഹസ്തം നീട്ടുന്നതിനാണ് ക്രൈസ്തവസഭകൾ ശ്രദ്ധിക്കേണ്ടത്. മലങ്കര സുറിയാനി സഭയിൽ വെടിക്കെട്ട് തുടങ്ങിയ അനാവശ്യാഡംബരങ്ങൾക്കു വേണ്ടി ഇന്നും ചുരുക്കം ചില പള്ളിക്കാർ പണം ദുർവ്യയം ചെയ്യുന്നുണ്ട്. ജീവിതാവശ്യങ്ങൾക്കുപോലും പണമില്ലാത്ത സാധുക്കളായ ഇടവകക്കാരിൽ നിന്നും പണം പിരിച്ചു അന്ധകാരംനിറഞ്ഞ അർദ്ധരാത്രിയിലെ അന്തരീക്ഷത്തിൽ സാഹസം പ്രദർശിപ്പിക്കുന്നതെന്തു കഷ്ടമാണ്. "മലങ്കര സുറിയാനി സഭയിൽ നിന്നും ഈ കമ്പം പോകാത്തകാലത്തോളം സഭയ്ക്കു ഗുണം പിടിക്കുകയില്ലെന്നു" കാലം ചെയ്ത മാർ പീലക്സീനോസ് തിരുമേനി പത്തനംതിട്ട കൺവൻഷനിൽ വച്ചു പ്രസ്താവിക്കുകയുണ്ടായി. അനിഷ്ടകരമായ അനേകം ദുരന്തഫലങ്ങൾ ഉളവാക്കുന്ന ഇമ്മാതിരി സംരംഭങ്ങളെ സഭാനേതാക്കന്മാർ നിരോധിക്കേണ്ടതാണ്.

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ വി. യോഹ. 9. 1–12

തൻെറ ഏഴ് അത്ഭുതപ്രവൃത്തികളിൽ ആറാമത്തേതാണിതു്. രണ്ടുകാര്യങ്ങൾ നമുക്കിതിൽ കാണാം.

ഒന്നാമതു്. താൻ വെറും ഒരു വാക്കു് കൊണ്ടല്ല, ഒരു ഉപകരണം (മണ്ണും തുപ്പലും) കൊണ്ടാണു് ആ കുരുടനെ സുഖമാക്കിയതു്. മനുഷ്യൻെറ വിശ്വാസത്തെ വർദ്ധിപ്പിക്കുവാനും സഹായിക്കുവാനും ഉപകരണങ്ങൾ ഉപയോഗിക്കുന്നതു് "ആത്മീയമല്ല" എന്നു് വാദിക്കുന്നതു് തെററാണു്. മെഴുകുതിരിക്കും ധൂപക്കുററിക്കും അവ മനുഷ്യൻെറ ദൈവ വിശ്വാസത്തെ സഹായിക്കുവാൻ ഉതകുമ്പോൾ, തീർച്ചയായും സഭയിൽ സ്ഥാനമുണ്ടു്.

രണ്ടാമതു്. ഈ മനുഷ്യൻെറ വിശ്വാസം, അനുസരണം മൂലമാണു് വ്യക്തമാക്കപ്പെട്ടതു്. മണ്ണിൽ തുപ്പിക്കുഴച്ചുണ്ടാക്കിയ ചേർ കണ്ണിൽപ്പുരട്ടിയിട്ടു് കുറെ ദൂരെയുള്ള ഒരു കുളത്തിൽപ്പോയി കഴുകുവാനാണു് താൻ കല്പിച്ചതു്. അതിനെ അവൻ അനുസരിച്ചു എന്നതിൽനിന്നും അവന്നു് കാഴ്ചയുണ്ടാക്കുവാൻ ദൈവം ശക്തനാണെന്നു് അവൻ വിശ്വസിച്ചതായി തെളിയുന്നു. ദൈവം നമ്മോടും പല ചെറിയ കാര്യങ്ങളും ചെയ്യുവാൻ ആവശ്യപ്പെടുമ്പോൾ നാം അതിനെ അനുവദിക്കുമ്പോൾ മാത്രമേ നമ്മുടെ കണ്ണുകൾ തുറക്കപ്പെടുകയുള്ളൂ.

ചൊവ്വാ. വി. യോഹ. 9. 13–18

ഔദ്യോഗിക യഹൂദമതത്തിൻെറ സ്വഭാവം വ്യക്തമാക്കുന്ന ഒരു രംഗമാണിതു്. ജന്മനാ അന്ധനായവൻ കാഴ്ച പ്രാപിച്ചു എന്ന അത്ഭുതസംഭവത്തിൽ ദൈവത്തിൻെറ മഹാകാരുണ്യവും ദൈവരാജ്യത്തിൻെറ സാമീപ്യവുമല്ല അവർ കാണുന്നതു്. പ്രത്യുത തങ്ങളുടെ ശാബതാചാര നിയമങ്ങളുടെ ലംഘനവും അതേത്തുടർന്നു തങ്ങളുടെ സ്ഥാനത്തിന്നും അധികാരത്തിന്നും ഉണ്ടാകാവുന്ന ഭംഗവും ആണു്.

നമുക്കും ഇതു് പോലെ ദൈവത്തിൽനിന്നും ഉണ്ടാകുന്ന ജീവിതാനുഭവങ്ങളിൽ ദൈവത്തിൻെറ കാരുണ്യമോ ശിക്ഷണമോ കാണാം. അങ്ങിനെ കാണുമ്പോൾ നാം ദൈവത്തിങ്കലേക്കു് അടുക്കുന്നു. അതല്ല, അതിൽ നമ്മുടെ സ്ഥാപിത താല്പര്യങ്ങൾക്കുണ്ടാകാവുന്ന ഗുണമോ ദോഷമേ മാത്രമേ നാം കാണുന്നുള്ളുവെങ്കിൽ അതു് ദൈവത്തിൽ നിന്നും നമ്മെ അകററുന്നു. സഭാസമാധാന സ്ഥാപന പരിശ്രമങ്ങളുടെ ഇന്നത്തെ അവസ്ഥയിൽ ഇതേപ്പററി ചിന്തിക്കുക.

ബുധൻ വി. യോഹ. 9: 18–23

യഹൂദപാരമ്പര്യപ്രകാരം 39 തരം ജോലികൾ ശാബതു് ദിവസത്തിൽ ചെയ്യുവാൻ വിഹിതമല്ലായിരുന്നു. അതിൽ ഒന്നു് കുശവൻെറ ജോലിയായ കുടം മനയലും അതിൻെറ അവാന്തര വിഭാഗങ്ങളിൽ ഒന്നായ കളിമണ്ണുണ്ടാക്കലുമായിരുന്നു. യേശുവിൻെറ കുററം ഇപ്പോൾ ശാബതിൽ കളിമണ്ണുണ്ടാക്കിയെന്നതാണു്.

എന്നാൽ ചിലർ പറയുന്നു, "ഇവൻ യഥാർത്ഥത്തിൽ പാപിയാണെങ്കിൽ എങ്ങനെ ഇവന്നു് കുരുടനെ സൗഖ്യമാക്കാൻ കഴിഞ്ഞു?" അതുകൊണ്ടു് കഴിയുമെങ്കിൽ ഈ അത്ഭുതപ്രവൃത്തി നടന്നില്ലെന്നു് തെളിയിക്കണം. അതിന്നായിട്ടാണു് ഇപ്പോൾ ഈ ഭിക്ഷുവിൻെറ മാതാപിതാക്കന്മാരെ വിളിച്ചു ചോദിക്കുന്നതു്.

പക്ഷേ യേശു ലോകരക്ഷകനായ മിശിഹായാണെന്നു് ഏററു പറയുന്നവനെ പള്ളിഭ്രഷ്ടനാക്കണമെന്നു് അധികാരികൾ തീരുമാനിച്ചിരുന്നതു (9: 22) കൊണ്ടു് ആ മാതാപിതാക്കന്മാർക്കു് സത്യം മുഴുവൻ പറയുവാൻ ധൈര്യമില്ലാതായിപ്പോയി.

മതാധികാരികളെ ഭയന്നു് നാമും മനസ്സാക്ഷിയനുസരിച്ചു് സംസാരിക്കുവാനും പ്രവർത്തിക്കുവാനും മടികാണിക്കുന്നുണ്ടോ?

വ്യാഴം. വി. യോഹ. 9: 24–34

ദൈവം എന്തു പ്രവർത്തിച്ചുവെന്നു് അവർ കാണുന്നില്ല. ഏതു് മാർഗ്ഗത്തിൽ കൂടെ പ്രവർത്തിച്ചുവെന്നുള്ളതാണു് അവരെ വിഷമിപ്പിക്കുന്നതു്. അതായതു് യഹൂതമതാധികാരികൾ ഉണ്ടാക്കിവച്ചിട്ടുള്ള നിയമങ്ങൾ ദൈവംപോലും പരിപാലിക്കണമെന്നാണു് അവരുടെ നിർബന്ധം.

നമ്മുടെ സഭയിലും രാജ്യത്തും നമ്മുടെ പാരമ്പര്യങ്ങളെ ലംഘിച്ചു കൊണ്ടു് ദൈവം പ്രവർത്തിക്കേണ്ടിവരുന്നതു് ആ പാരമ്പര്യങ്ങൾ ദൈവത്തിൻെറ യഥാർത്ഥ ആഗ്രഹങ്ങളേയും ഉദ്ദേശങ്ങളെയും മനസ്സിലാക്കാതെ ഉണ്ടാക്കിയിട്ടുള്ളവയായതു് കൊണ്ടാണോ?

## ചർച്ച്‌വീക്ക്‌ലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. | ണ. | പ. |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യക്കു വെളിയിൽ | 8 | 0 | 0 |


## ജയഭാരതം ആര്യവൈദ്യശാല (Regd.)

H. O. പുനലൂർ.

**ഏജൻസികൾ**—അഞ്ചൽ, അടൂർ, ആയൂർ, കൊട്ടാരക്കര, കുന്നിക്കോട്ടു്, കല്ലിശ്ശേരി, എഴുകോൺ സദാനന്ദപുരം, ചിരട്ടക്കോണം, ചാത്തന്നൂർ, പാണ്ടനാട്ടു്, ചെങ്ങമനാട്ടു്, ഉമ്മന്നൂർ.

ഏററവും നല്ല ആയുർവേദഔഷധങ്ങൾ മിതമായ വിലക്കു ഹെഡാഫീസിലും ഏജൻസികളിലും വില്പനക്കുണ്ടായിരിക്കുന്നതാണു്. ആകർഷകമായ വ്യവസ്ഥകളിൽ എല്ലാ സ്ഥലത്തും ഏജൻസികൾ കൊടുക്കുന്നുണ്ടു്. കൂടുതൽ വിവരങ്ങൾക്കു് എഴുതുക.

**പ്രധാനവൈദ്യൻ**

**പി. ഒ. തോമ്മസ് വൈദ്യൻ, വൈദ്യകലാനിധി**

**പുനലൂർ**

ഈ ഭിക്ഷു എത്ര ധൈര്യത്തോടെയാണ് മതാധികാരികളോട് സംസാരിയ്ക്കുന്നതു്. എവിടെ നിന്നുണ്ടായി ഈ ധൈര്യം? രണ്ടു വാസ്തവങ്ങളിൽ നിന്നു്. ഒന്നാമതു് അവനു് സ്ഥാപിത താല്പര്യങ്ങളൊന്നുമില്ല നഷ്ടപ്പെടുവാൻ. രണ്ടാമതു അവൻ ദൈവത്തിന്റെ അത്ഭുതാവഹമായ കാരുണ്യത്തെ അനുഭവിച്ചറിഞ്ഞിട്ടുള്ളവനാണ്. നമുക്കും സത്യത്തേയും സുവിശേഷത്തേയും സധൈര്യം ഘോഷിക്കുവാൻ സാധിയ്ക്കണമെങ്കിൽ ഈ രണ്ടനുഭവങ്ങളുമുണ്ടാകണം.

വെള്ളി. വി. യോഹ. 9: 24–38

തങ്ങളുടെ സ്വന്തം പാപത്തെക്കാണാതെ, യേശുമിശിഹായെ പാപിയെന്നു് വിധിക്കുവാനാണ് മതാധിപർ ശ്രമിയ്ക്കുന്നതു്. യഥാർത്ഥ പാപം ദൈവത്തിൽ നിന്നുമുള്ള അകൽച്ചയാണ്. അല്ലാതെ വെറും കല്പനാലംഘനമല്ല എന്നു് അവർ അറിയുന്നില്ല. ഇതു് അവരെ പഠിപ്പിയ്ക്കുന്നതു് ഒരു പഠിപ്പുമില്ലാത്ത ഒരു ഭിക്ഷുവാണ്.

ഈ ഭിക്ഷു തന്നെയും മൂന്നു് ഘട്ടങ്ങളിലായിട്ടാണ് ഇതു് മനസ്സിലാക്കുന്നതു്. ഒന്നു്, തനിക്കു ദൈവത്തിൽ നിന്നുമുണ്ടായ അനുഭവം (9: 25) രണ്ടു് യേശുമിശിഹാ ദൈവത്തിൽ നിന്നും അയയ്ക്കപ്പെട്ടവനാണെന്നുള്ള ബോധം. (9,30–33) മൂന്നു്, യേശുനാഥനുമായുള്ള മുഖാഭിമുഖ സംഭാഷണം.

നമുക്കും ഇതു തന്നെയാണ് സാക്ഷാത്തായി ദൈവത്തെ അറിയുവാനുള്ള പദ്ധതി.

ശനി. വി. യോഹ. 9: 39–41

നാം ആത്മാർത്ഥതയോടെ വായിക്കുന്ന പക്ഷം ശരം പോലെ നമ്മുടെ ഹൃദയത്തിൽ തറയ്ക്കേണ്ടുന്ന വാക്കുകളാണിവ.

സ്വയം അറിവുള്ളവരെന്നു അഭിമാനിക്കുന്നവർ കർത്താവേശുമിശിഹായെ കണ്ടറിയുവാൻ ശക്തിയില്ലാത്ത അന്ധന്മാരായിത്തീരുന്നു. തങ്ങൾ അന്ധന്മാരാണെന്നറിഞ്ഞു കൊണ്ടു് വെളിച്ചത്തിന്നായി ആഗ്രഹിക്കുന്നവർ കാഴ്ചയുള്ളവരായിത്തീരുന്നു.

നമുക്ക് ഒന്നും അറിഞ്ഞു കൂടാ. എന്ന ബോധത്തോടു കൂടെ ദൈവതിരുമുമ്പിൽ തല കുനിക്കുന്നവൻ ദൈവത്തെ അറിയുവാൻ തുടങ്ങുന്നു.

---

നിഖ്യവിശ്വാസപ്രമാണം 19.

# “നമുക്കുവേണ്ടി ക്രൂശിൽതറയ്ക്കപ്പെട്ടു കഷ്ടതയനുഭവിച്ചു”

റവ. ഡീക്കൻ എം. വി. ജോർജ്ജ്

പൊന്തിയോസു പീലാത്തോസിന്റെ നാളുകളിൽ യേശു ക്രിസ്തു ക്രൂശിൽ തറയ്ക്കപ്പെട്ടു എന്നു് പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നതു് പീലാത്തോസിന്റെ പ്രാധാന്യം കൊണ്ടല്ല, പിന്നെയോ യേശുക്രിസ്തുവിന്റെ പരിശുദ്ധചരിത്രം സാധാരണ ചരിത്രത്തോടു സംബന്ധിപ്പിക്കേണ്ടതു് അത്യന്താപേക്ഷിതമായതുകൊണ്ടത്രേ. വിശ്വാസപ്രമാണത്തിൽ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും വി: കന്യകമറിയാമിന്റെയും നാമങ്ങൾ പറഞ്ഞിരിക്കുന്നതിനു പുറമേ പീലാത്തോസിന്റെ പേരുമാത്രമേ കാണുന്നുള്ളു. ക്രിസ്തു ഒരു ചരിത്രപുരുഷനാണെന്നു് വിശ്വാസപ്രമാണം ചൊല്ലുമ്പോഴൊക്കെയും സഭ സ്മരിക്കേണ്ടതിനു വേണ്ടി ലോകചരിത്രത്തിന്റെ ഒരു പ്രതിനിധിയെന്ന നിലയിൽ ദുഷ്ടനായ പീലാത്തോസിനു് വിശ്വാസ പ്രമാണത്തിൽ സ്ഥാനം കിട്ടുകയാണ് ചെയ്തതു്. മനുഷ്യാവതാരം ചെയ്ത മശിഹാതമ്പുരാൻ എത്ര അധഃപതിച്ച ഒരു കാലഘട്ടത്തിലാണ് ലോകത്തെ ഉയർത്തുവാൻ വന്നതെന്നും പീലാത്തോസിന്റെ നാമം [illegible]മ്മേ അ[illegible].

“മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കുംവേണ്ടി” എന്ന അദ്ധ്യായത്തിൽ യേശുക്രിസ്തുവിന്റെ കഷ്ടാനുഭവം കൊണ്ടു് മനുഷ്യജാതിക്ക് എപ്രകാരം രക്ഷയുണ്ടാകുന്നെന്നു് ചുരുക്കമായി പ്രതിപാദിച്ചിട്ടുണ്ടല്ലോ. പ്രവാചകന്മാരുടെ മശിഹായെക്കുറിച്ചുള്ള പ്രവചനങ്ങളിൽ മശിഹാ കഷ്ടമനുഭവിക്കേണ്ടതാണെന്നു് പ്രത്യേകം ചൂണ്ടിക്കാണിച്ചിട്ടുണ്ടായിരുന്നു. (1) “സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു”. (2 “നമ്മുടെ വേദനകളെ അവൻ ചുമന്നു”. (3 “അവൻ നമ്മുടെ അതിക്രമങ്ങൾ നിമിത്തം മുറിവേററു”. (4 “നമ്മുടെ സമാധാനത്തിനായുള്ള ശിക്ഷ അവന്റെ മേലായി”. എന്നി പ്രകാരമെല്ലാം യേശയ്യാപ്രവചനം 53–ാം അദ്ധ്യായത്തിൽ മശിഹായുടെ കഷ്ടാനുഭവത്തിന്റെ ഉദ്ദേശങ്ങൾ പ്രത്യേകം പ്രത്യേകം ചൂണ്ടിക്കാണിച്ചിട്ടുണ്ടായിരുന്നു. പുതിയ നിയമത്തിലും ആ പ്രവചനങ്ങളുടെ നിവൃത്തിയായിട്ടാണ് യേശു കഷ്ടമനുഭവിച്ചതെന്നു് പ്രത്യേകം എടുത്തു കാണിച്ചിട്ടുണ്ടു്. (മത്തായി. 16: 21, 17: 12 മർക്കോ; 8: 31 9: 12; ലൂക്കോസ്: 9 22; 17: 25. അപ്പോ. 17: 3 ഇവ നോക്കുക) “ക്രിസ്തു നമ്മെ ദൈവത്തോടടുപ്പിക്കേണ്ടതിനു് നീതിമാനായി നീതികെട്ടവർക്കുവേണ്ടി, പാപം നിമിത്തം ഒരിക്കൽ കഷ്ടമനുഭവിച്ചു”. (1 പത്രോ 3:18) നമ്മുടെ പാപം നിമിത്തം അവൻ കഷ്ടമനുഭവിച്ചതുപോലെ നാമും മററുള്ളവർക്കുവേണ്ടി കഷ്ടമനുഭവിക്കണമെന്നും പത്രോസ് ശ്ലീഹാ പ്രത്യേകം നമ്മെ ഉദ്ബോധിപ്പിച്ചിരിക്കുന്നു. “ക്രിസ്തു നിങ്ങൾക്കു വേണ്ടി കഷ്ടമനുഭവിച്ചു. നിങ്ങൾ അവന്റെ കാൽ ചുവടു പിന്തുടരുവാൻ ഒരു മാതൃക വച്ചേച്ചു പോയിരിക്കുന്നു.” (1 പത്രോ. 2: 21) വീണ്ടും 4: 1–ൽ “ക്രിസ്തു ജഡത്തിൽ കഷ്ടമനുഭവിച്ചതു കൊണ്ടു് നിങ്ങളും ആ ഭാഗ്യംതന്നെ ആയുധമായി ധരിപ്പിൻ.” എന്നും അനുസ്മരിപ്പിക്കുന്നു. അവൻ കഷ്ടമനുഭവിച്ചപ്പോൾ പകരം ശകാരിക്കാതെയും ഭീഷണം പറയാതെയും തന്നെ ക്രൂശിച്ചവർക്കുവേണ്ടി പ്രാർത്ഥിച്ചതുപോലെ നാമും വർത്തിക്കണമത്രേ. സൂചന.

കഷ്ടമനുഭവിക്കേണ്ട ആവശ്യമില്ലാതിരുന്നവർ നാം തന്നെ ക്ഷണിക്കാതെ തന്നെ സ്വമനസാ ഇറങ്ങിവന്നു ക്രൂശിലെ മരണത്തോളം തന്നെത്താൻ താഴ്ത്തിയതുപോലെ തന്റെ അനുയായികളും പരദുഃഖം വഹിപ്പാനും കുറപ്പാനും സസന്തോഷം ഇറങ്ങുവാനും സ്വന്തമാതൃകയാൽ രക്ഷകൻ നമ്മേ ആഹ്വാനം ചെയ്തിരിക്കുന്നു.

സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല ചതയ്ക്കുമെന്നുള്ള പ്രവചനനിവൃത്തിയിൽ സർപ്പത്തിന്റെ കടി കുതികാലിൽ ഏറെറങ്കിലും സർപ്പത്തിന്റെ തല ചതച്ചു എന്നുള്ളതു് അവന്റെ കഷ്ടാനുഭവത്തിന്റെ ഫലമായിരുന്നു. (ഉല്പ. 3: 15.) വാസ്തവത്തിൽ ഒരു വലിയ പോരാട്ടവും യുദ്ധക്കളത്തിലെ മുറിവുകളും തൽഫലമായുള്ള വിജ

യവുമത്രേ യേശുമശിഹായുടെ കഷ്ടാനുഭവത്തിൽ നാം കാണുന്നതു്. ഈ ലോകത്തിലെ സകലദുഷ്ടാത്മസേനകളും ആ സമയം ക്രിസ്തുവിനെ എതിരിട്ടെങ്കിലും യേശുക്രിസ്തു ഒടുവിൽ വിജയിയാകുകയാണു് ചെയ്തതെന്നുള്ളതു് മൂന്നാംദിനമെങ്കിലും ശത്രുക്കളും മനസ്സിലാക്കി.

മഹമ്മദീയർ പറയുന്നതുപോലെ കഷ്ടാനുഭവത്തിനും കുരിശു മരണത്തിനും മുമ്പേ യഥാർത്ഥ ക്രിസ്തു അപ്രത്യക്ഷനായില്ല. പൂർണ്ണമനുഷ്യനും പൂർണ്ണദൈവവുമായ യേശുക്രിസ്തുതന്നെയാണു് കഷ്ടമനുഭവിക്കയും മരിക്കയും ചെയ്തതു്. അവർ തേജസ്സിന്റെ കർത്താവിനെ ക്രൂശിച്ചു (1 കോരി. 2. 8) എന്നും നിങ്ങളേത്തന്നെയും താൻ സ്വന്ത രക്തത്താൽ സമ്പാദിച്ചിരിക്കുന്ന ദൈവത്തിന്റെ സഭയെ മേയ്പ്പാൻ പരിശുദ്ധാത്മാവു് നിങ്ങളേ അദ്ധ്യക്ഷരാക്കിവച്ച ആട്ടിൻകൂട്ടം മുഴുവനേയും സൂക്ഷിച്ചു കൊൾവിൻ(അപ്പോ. 20–28)എന്നും പൌലോസു ശ്ലീഹാ പ്രത്യേകം പറഞ്ഞിരിക്കുന്നതു് തേജസ്സിന്റെ കർത്താവായ ദൈവംതന്നെയാണു് കഷ്ടമനുഭവിച്ചതെന്നു കാണിപ്പാനത്രേ. ഉഴവുകാർ എന്റെ മുതുകിന്മേൽ ഉഴുതു, ഉഴവുചാലുകളെ അവർ നീളത്തിൽ കീറി"(സങ്കി. 129. 3)എന്ന പ്രവചനനിവൃത്തിയ്ക്കെന്നവണ്ണം ചമ്മട്ടികൊണ്ടുള്ള അതിദാരുണമായ അടി പുറത്തേററു കഷ്ടമനുഭവിച്ചതു് മനുഷ്യനായിത്തീർന്ന ദൈവമാണെന്നോർക്കുമ്പോൾ അനുതപിക്കാത്തവൻ ആരുള്ളു. ഗതസമനായിൽ അതിവേദനയോടുകൂടി അവൻ പ്രാർത്ഥിച്ചപ്പോൾ അവന്റെ വിയർപ്പു നിലത്തു വീഴുന്ന വലിയ ചോരത്തുള്ളിപോലെയായി എന്നു വായിക്കുമ്പോൾ സങ്കടപ്പെടാത്തവൻ ആരുള്ളു?

ദുഃഖവെള്ളിയാഴ്ചയിലെ പ്രുമിയോനുകളിൽ ഹൃദയസ്പൃക്കായ രീതിയിൽ നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവങ്ങൾ വിവരിച്ചിരിക്കുന്നതു ധ്യാനപൂർവ്വം വായിച്ചു നോക്കുക. ആകാശവും ആകാശങ്ങളുടെ ആകാശവും തന്റെ സ്തുതിയെ അട്ടഹസിക്കുന്നവൻ ഇന്നു ചമ്മട്ടിയാൽ അടിക്കപ്പെട്ടു ...അത്യുന്നതങ്ങളിൽ പുറംകുപ്പായംപോലെ പ്രകാശം ധരിച്ചിരിക്കുന്നവൻ താഴെ അഗാധങ്ങളിൽ നിന്ദനീയമായ പരിഹാസക്കുപ്പായം ഇട്ടു....അത്യുന്നതങ്ങളിൽ തന്റെ ആംഗ്യം കൊണ്ടു് മാറായിലെ കയ്പു വെള്ളം മധുരമാക്കിത്തീർത്തവനു് താഴെ അഗാധങ്ങളിൽ കയ്പും കാടിയും നീട്ടിക്കൊടുത്തു" "തന്റെ സ്രഷ്ടാവിന്റെ നഗ്നത കാണാതിരിപ്പാനായി സൂര്യൻ തന്റെ രശ്മികളെ മറച്ചുകളഞ്ഞു. നിത്യപ്രകാശം മരത്തിന്മേൽ തൂക്കപ്പെട്ടതു കാണുകയാൽ നട്ടുച്ചയ്ക്കു അന്ധകാരമുണ്ടായി. എന്നീദൃശമായ രീതികളിലത്രേ ക്രിസ്തീയഭക്തന്മാർ നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവങ്ങളെ വർണ്ണിച്ചിരിക്കുന്നതു്. കാൽവറിമലയുടെ അഗ്രത്തിൽ ഏതാണ്ടു രണ്ടായിരം കൊല്ലം മുമ്പു നടന്ന സംഭവം എത്ര പ്രാധാന്യമർഹിക്കുന്നതാണെന്നു് ഇക്കാലങ്ങൾ മുഴുവൻ വിസ്തരിച്ചിട്ടും തീർന്നിട്ടില്ല.

നമ്മുടെ കർത്താവിന്റെ ക്രൂശിന്റെ അർത്ഥം വീണ്ടും അല്പമായി നമുക്കു പരിശോധിക്കാം.

### 1) ക്രൂശു ഒരു സംഘട്ടനമാകുന്നു.

ദൈവസ്നേഹത്തിന്റെ പാരമ്യവും മനുഷ്യപാപത്തിന്റെ അഗാധതയും തമ്മിലുള്ള സംഘട്ടനമത്രേ യേശുക്രിസ്തുവിന്റെ ക്രൂശു്. സ്രഷ്ടാവിനെ സൃഷ്ടി ക്രൂശിക്കുക എന്നതിൽ കവിഞ്ഞ പാപമോ സൃഷ്ടിക്കുവേണ്ടി സ്രഷ്ടാവു ക്രൂശിക്കപ്പെടുകയോ എന്നതിൽ കവിഞ്ഞ സ്നേഹമോ ലോകത്തിൽ ഇല്ല. ഇവ രണ്ടും എക്കാലവും വിളിച്ചു പറയുന്ന ഒരടയാളമത്രേ യേശുമിശിഹായുടെ ക്രൂശു് (യോഹ. 3. 16)

### 2) ക്രൂശു് നിരപ്പിന്റെ അടയാളമത്രേ.

നെടുകെയുള്ള തടി ദൈവവും മനുഷ്യനും തമ്മിലുള്ള നിരപ്പിന്റെയും കുറുകെയുള്ള തടിക്കഷണം മനുഷ്യനും മനുഷ്യനുമായുള്ള നിരപ്പിനേയും വിളിച്ചു പറയുന്നു. ആദാമ്യപാപത്താൽ ദൈവത്തിൽ നിന്നന്യപ്പെട്ടുപോയ മനുഷ്യജാതിയെ വീണ്ടും ദൈവവുമായി നിരപ്പിക്കുവാൻ ക്രൂശു് ആവശ്യമായിരുന്നു. ഇരുഭാഗത്തേക്കും നീട്ടിയിരിക്കുന്ന ക്രിസ്തുവിന്റെ കരങ്ങൾ ലോകത്തെ മുഴുവൻ തങ്കലേക്കും തങ്കലൂടെ പിതാവിലേക്കും ക്ഷണിച്ചുകൊണ്ടു നിൽക്കുന്നു. വേർപാടിന്റെ നടുച്ചുവർ ഇടിച്ചുകളവാനായി ക്രിസ്തു കഷ്ടമനുഭവിച്ചു. (റോമ. 5: 10; 2 കോരി. 5: 18-20, കൊലോ: 1: 19—20, എഫേ: 2: 4—6)

### 3) ക്രൂശു് സ്വർഗ്ഗത്തിലേക്കുള്ള കോവണി ആകുന്നു.

ബഥേലിൽ വച്ചു് സ്വർഗ്ഗത്തേയും ഭൂമിയേയും തമ്മിൽ ബന്ധിപ്പിക്കുന്ന ഒരു കോവണി യാക്കോബു കണ്ടു (ഉല്പ. 28: 12) തിന്റെ യഥാർത്ഥപൂർത്തീകരണം ഗോൽഗ്ഗഥായിലെ ക്രൂശത്രേ. ആദ്യത്തേതിൽ മാലാഖമാർ കയറുകയും ഇറങ്ങുകയും ചെയ്തെങ്കിൽ രണ്ടാമത്തേതിൽ ദൈവം തന്നെ ഇറങ്ങുകയും കയറുകയും ചെയ്തിരിക്കുന്നു. തന്മൂലം മനുഷ്യരായ നമുക്കും സ്വർഗ്ഗത്തിലേക്കു കരേറുവാൻ വഴി തെളിക്കയത്രേ ക്രിസ്തു ചെയ്തതു്. അല്ലായിരുന്നുവെങ്കിൽ "സ്ലീബാ രക്ഷയുടെ അടയാളമാകുന്നുവെന്നു പറയുവാൻ സാധിക്കയില്ലായിരുന്നു. "ഇപ്പോഴത്രേ സുപ്രസാദകാലം, ഇപ്പോഴാകുന്നു രക്ഷാദിവസം". (2കോരി. 6: 2.) എന്നു് ക്രൂശിന്റെ ആഗമനശേഷം മാത്രമേ പറയുവാൻ സാധിച്ചിട്ടുള്ളു.(2 കോരി. 5: 14, 15, എഫേസി. 1. 13, എബ്രാ. 5: 9 നോക്കുക.)

### (4) ക്രൂശു് യാഗത്തേയും ത്യാഗത്തേയും സൂചിപ്പിക്കുന്നു.

എഫേസി 5;2–ൽ ദഹനയാഗത്തോടും 1 കോരി: 10: 16–21വരെ സമാധാനയാഗത്തോടും റോമ: 3: 25 30 8; 3ലും പാപയാഗത്തോടും യേശുക്രിസ്തുവിന്റെ ക്രൂശിനെ ഉപമിച്ചിട്ടുണ്ടു്. യോഹ. 1: 29ഉം 1 പത്രോ 1. 19ഉം വെളി: 5: 6 ഉം വായിച്ചാൽ യാഗത്തിനുള്ള ആടായിട്ടും യോഹ 19: 36. ഉം 1 കോരി 5: 8ഉം വായിച്ചാൽ പെസഹാക്കുഞ്ഞാടായും യേശുമിശിഹായേ ഉപമിച്ചിരിക്കുന്നതു കാണാം. രക്തം ചൊരിഞ്ഞിട്ടല്ലാതെ വിമോചനമില്ലാത്തതിനാൽ സകല മനുഷ്യരുടേയും പാപപരിഹാരാർത്ഥം ചൊരിയപ്പെട്ട രക്തമത്രേ ക്രിസ്തുവിന്റേതു്. (റോമ. 5: 9; കൊലോ 1: 20; എഫേ. 1. 7; 2. 13; 1 യോഹ. 1. 7. വെളി. 5: 9.) യാഗത്തിന്റെ മറെറാരു വശമാണല്ലോ ത്യാഗം. തന്നെത്താൻ ദഹനയാഗമായി എരിഞ്ഞസ്തമിച്ചുകൊള്ളട്ടെ, മററുള്ളവർക്കു് രക്ഷയുണ്ടായാൽ മതി, എന്നഭാവമത്രേ യാഗത്തിന്റേയും ത്യാഗത്തിന്റേയും അത്യുച്ചാവസ്ഥ. ക്രിസ്തുവിലുള്ള അതേ ഭാവം തന്നെ നമ്മിലും ഉണ്ടായിരിക്കട്ടെ.

Licence No.6 498 Dated 26-8-1946 .M.Rge 528

# THE CHURCH WEEKLY

## പാത്രാധിപർക്കുള്ള കത്ത്

### സാരാംശത്തിൽ പിതാവിനോട് ഏകത്വം

സർ,

നിഖ്യാ വിശ്വാസ പ്രമാണത്തെ അടിസ്ഥാനമാക്കി എൻെറ മാന്യസ്നേഹിതൻ എം. വി. ജോർജ് ശെമ്മാശനവർകളെഴുതി ചർച്ചുവീക്കിലിയിൽ പ്രസിദ്ധീകരിച്ചുവരുന്ന ലേഖനങ്ങൾ ഞാൻ കാണാറുണ്ട്. പ്രശംസാർഹമായ ഒരു സേവനമാണു പ്രസിദ്ധീകരണം മൂലം അദ്ദേഹം നിർവഹിക്കുന്നത്. അദ്ദേഹത്തിൻെറ സംരംഭങ്ങൾക്കു വിജയമാശംസിക്കുന്നു. മേൽ കാണുന്ന തലക്കെട്ടിൽ അദ്ദേഹം പ്രസിദ്ധീകരിച്ച ലേഖനത്തെപ്പററി എഴുതുന്ന അഭിപ്രായം തെററിദ്ധാരണയ്ക്കു വിഷയമാകയില്ലെന്നു വിശ്വസിക്കുന്നു.

നാമുപയോഗിക്കുന്ന വിശ്വാസപ്രമാണത്തിൽ പുത്രനാം ദൈവത്തെക്കുറിച്ചു പ്രസ്താവിക്കുന്ന പല പദപ്രയോഗങ്ങളിലൊന്നാണ് "സാരാംശത്തിൽ പിതാവിനോടു സമത്വമുള്ളവൻ" എന്ന ഭാഗം. അതിനു സുറിയാനിയിൽ "ശ്വെ ബൂസിയാ ലാബൂയ്", എന്നാണ് കാണുന്നത്. "ശ്വെബൂസിയാ ലാബൂയ്", എന്നതിനു പകരമായി "ബാർ ഊസിയാ ലാബൂയ്" എന്നും ചില സുറിയാനി ഗ്രന്ഥങ്ങളിൽ കണ്ടിട്ടുണ്ട്. മൂലഭാഷയായ ഗ്രീക്കിൽ അതു് "ഹോമോ ഊസിയോൻ റെറാ പാട്രി" എന്നാണ്. "പിതാവിനോടു "ഹോമോ ഊസിയോസായവൻ" എന്നാണതിൻെറ അർത്ഥം. ആ "ഹോമോ ഊസിയോസ്. അഥവാ സുറിയാനിയിലെ 'ശ്വെ ബൂസിയാ,, എങ്ങിനെ തർജ്ജമ ചെയ്യണമെന്നതിനെക്കുറിച്ചാണ് ശെമ്മാശൻ ഒരഭിപ്രായം നൽകുന്നതു്. "സാരാംശത്തിൽ സമത്വം" എന്നതു ശരിയല്ല. "സാരാംശത്തിൽ ഏകത്വം" എന്നാക്കണമെന്നാണ് അദ്ദേഹത്തിൻെറ നിർദ്ദേശം.

ഗ്രീക്കിലെ 'ഊസിയ, എന്ന പദത്തിൻെറ തർജ്ജമയായിട്ടാണ് 'സാരാംശ,മുപയോഗിച്ചുകാണുന്നതു്. "സാരാംശം" എന്നുപറഞ്ഞാൽ എന്താണർത്ഥം? മലയാളഭാഷാപണ്ഡിതന്മാർ ചൂണ്ടിക്കാണിച്ചാൽ കൊള്ളാം. ഗ്രീക്കു തത്വചിന്തയിൽ "ഊസിയാ, എന്ന പദത്തിൻെറ പിമ്പിൽ അതിപ്രധാനമായ ആശയങ്ങൾ നിൽക്കുന്നുണ്ടു്. അതിനെക്കുറിച്ചു വ്യവഹരിക്കുക ഇവിടെ സാദ്ധ്യമല്ല. എൻെറ അറിവിൽപെട്ടിടത്തോളം മലയാളഭാഷയിൽ അതിനോടടുത്തുവരുന്ന വാക്ക് "തത്വം"ആണ്. 'സാരാംശം, നാം പരിചയിച്ചുവന്ന പദമാകയാൽ അതിനു 'ഊസിയായ്ക്കു പിതാക്കന്മാർ നൽകിയ അർത്ഥംകൊടുത്തുകൊണ്ടു പോകുവാൻ സാധിക്കും.

"ഹോമോ ഊസിയോസ്", എങ്ങിനെ തർജ്ജമ ചെയ്യണമെന്നതാണു പ്രശ്നം. ഇവിടെ രണ്ടു ദുരുപദേശങ്ങൾ ദൂരീകരിക്കണം. ഒന്ന്, പുത്രൻ സത്യദൈവമല്ല, ഒരു സൃഷ്ടിമാത്രമാണെന്നുള്ള അറിയോസ്യ ഉപദേശം. ആ ഉപദേശം ഇന്നും നിലവിലിരിക്കുന്നുണ്ടു്. രണ്ടു്, സബെല്ല്യോസിൻെറ ദുരുപദേശം. അതു പിതാവും പുത്രനും പരിശുദ്ധാത്മാവും ഒരാളാണ്. ആ ഒരാൾ പഴയനിയമകാലത്തു് പിതാവായും യേശുക്രിസ്തുവിൽ പുത്രനായും, സഭയിൽ പരിശുദ്ധാത്മാവായും വ്യാപരിച്ചു എന്നുള്ളതാണ്.

ഗ്രീക്കു ഭാഷയിൽ "ഹോമോ ഊസിയോസ്", എന്നും 'മോണോ ഊസിയോസ്' എന്നും രണ്ടു പ്രയോഗങ്ങളുണ്ടു്. "മോണോ ഊസിയോസ്" പിതാക്കന്മാരുപയോഗിച്ചു എന്നുവരികിൽ അതു സബെല്ല്യോസിൻെറ ദുരുപദേശമാകുമായിരുന്നു. അതിൻെറ ശരി തർജ്ജമയാണു "സാരാംശത്തിൽ" ഏകത്വം,' "ഹോമോ ഊസിയോസിൻെറ അർത്ഥം പുത്രൻ പിതാവിൻെറ ഏകസാരാംശത്തിൽ പെട്ടവനാണെന്നത്രേ. "ഊസിയ" ഒന്ന്, ആ ഏക ഊസിയായിൽ പിതാവും പുത്രനുംപരിശുദ്ധാത്മാവുമുൾപ്പെടുന്നു എന്നു സാരം. . പിതാവും പുത്രനും പരിശുദ്ധാത്മാവും ഒരു ദൈവത്വമാണ്. എന്നാൽ അവർ മൂവരുംഒന്നല്ല, മൂന്നാളുകളാണ്; ഈ ആശയം സാരാംശത്തിൽ ഏകത്വ"മെന്നു പറയുമ്പോൾ വ്യക്തമാകുന്നില്ലെന്നാണ് എനിക്കു തോന്നുന്നതു്. ഏകത്വത്തിൽ നിത്യമായി യോജിച്ച് അനാദ്യന്തവിഹീനമായി വ്യാപരിക്കുന്ന മൂന്നുവ്യക്തിത്വങ്ങൾ ദൈവത്തിൽ സ്ഥിതിചെയ്യുന്നു എന്നതാണ് ത്രിത്വവിശ്വാസത്തിൻെറ അടിസ്ഥാനമർമ്മം. ആ മർമ്മത്തിൻെറ വെളിച്ചത്തിൽ വേണം നാം പുതിയ തർജ്ജമകൾ നിർദ്ദേശിക്കുവാൻ.

ഫാദർ പി. സി. സാമുവൽ


## ബാങ്ക് ഓഫ് ഡെക്കാൻ ലിമിററഡ്

(1919-ൽ സ്ഥാപിക്കപ്പെട്ടതു്)

**ബ്രാഞ്ചുകൾ.** ആലപ്പുഴ, അമ്പലപ്പുഴ, അത്തൂർ, ചങ്ങനാശ്ശേരി, ചെങ്ങന്നൂർ, എടത്വാ, എറണാകുളം, ഹരിപ്പാട്, കോട്ടയം, കുമരകം, കോന്നി, മാന്നാർ, പുതുപ്പള്ളി, പുറമററം, പാമ്പാക്കട, തിരുവല്ലാ, തളിപ്പറമ്പ്, തിരുവനന്തപുരം.

**ഏജൻസികൾ.** ആലുവാ, അതിരമ്പുഴ, ബോംബെ, ബാംഗ്ളൂർ, കൊച്ചി,കോഴിക്കോട്, കൽക്കട്ടാ,കോയമ്പത്തൂർ, കണ്ണൂർ, ഈറോഡ്, ഫെയാർഫീൽഡ്, ഹൈദ്രബാദ്, കോതമംഗലം, കുത്തിയതോട്, കോഴഞ്ചേരി, കായംകുളം, കാഞ്ഞിരപ്പള്ളി, മൂന്നാർ, മുണ്ടക്കയം, മൂവാററുപുഴ, മംഗലാപുരം. മധുര, മൈസൂർ, മാവേലിക്കര, മദ്രാസ്സ്, നാഗർകോവിൽ, നാഗപ്പൂർ, ന്യൂഡഹി, പാലാ, പത്തനംതിട്ട, പാലക്കാട്, പീരുമേട്, സെക്കന്ദ്രബാദ്, ചേർത്തല, കൊല്ലം, റാന്നി, സേലം, തിരുനൽവേലി, തൃശ്ശിനാപ്പള്ളി, തൊടുപുഴ, തൂത്തുക്കുടി, തൃശ്ശൂർ, വൈക്കം, വെല്ലൂർ, വണ്ടിപ്പെരിയാർ.


Printed and Published by N· M· Abraham B. A at the Malayala ManoramaPress, Kottayam